ദൈവിക പുരുഷന്മാരായ
ആദിദ്രാവിഡ സിദ്ധന്മാർ പാടിയ

# കുണ്ഡലിനിപ്പാട്ടുകൾ

തിരുവല്ലം ഭാസ്ക്കരൻ നായർ

മലയാളം

കുണ്ഡലിനിപ്പാട്ടുകൾ

പരിഭാഷകൻ :
തിരുവല്ലം ഭാസ്ക്കരൻ നായർ

പ്രസിദ്ധീകരണം
സെപ്റ്റംബർ 1992

പ്രതി 1000

അച്ചടി : പ്രസ് എബനേസർ തിരു: 13.

വില രൂപ 15.

# ആമുഖം

സ്വന്തം മരണത്തെ കണ്ടിട്ടില്ലാത്ത ഒരാളിന് അതു നാശം തന്നെ യാണ്. എന്നാൽ അതിനെ കണ്ടിട്ടുള്ള ഒരാളിന് അതൊരു മാററം മാത്രമേ ആകുന്നുള്ളൂ. ബോധം ഉണ്ടായിരുന്നെങ്കിലേ മരണത്തെ കാണാനൊക്കുകയുള്ളൂ. എന്നാൽ ബോധവും നശിച്ചെങ്കിലേ മരണം സംഭവിക്കുകയുമുള്ളൂ. ഹൃദയ സ്പന്ദനം നിലച്ചാലും ബോധം ഒട്ടെങ്കിലും അവശേഷിച്ചിരിക്കുന്നിടത്തോളം മരണം സംഭവിക്കുക യില്ല. മരണം സംഭവിക്കാതെ മരണത്തെ കാണുന്നതെങ്ങനെ? ഇവിടെയാണ് ആത്മജ്ഞാനത്തിൻെറ സർവ്വം ഭരിത്വത്തെ നാം അറിയേണ്ടത്. സ്വന്തം മരണത്തെ കാണുന്നവൻ താൻ പചിച്ചതിനെ ആഹരിക്കുന്ന പാചകനെപ്പോലെയാണ്.

രാഷകലുകളെ സൃഷ്ടിക്കുന്ന സൂര്യന് രാഷകലുകളില്ല. സൂ ര്യൻ സ്വന്തം നിലയിൽ നിന്നും അനങ്ങാതെ ലോകമെങ്ങും സഞ്ചരി ക്കുന്നു. പകൽ വേളയിൽ തൻെറ ഏകത്വത്തെ പ്രകാശിപ്പിക്കുന്ന സൂര്യൻ രാത്രിയിൽ ദീപകോടികളിൽകൂടിയും ചന്ദ്ര, നക്ഷത്രാദിക ളിൽ കൂടിയും പ്രകാശിച്ച് തൻെറ നാനാത്വത്തെയും വെളിപ്പെടു ത്തുകയാണ്. ഇവിടെ കാരണം തന്നെ കാര്യമായി നിൽക്കുന്നതിനെ കാണാതെ അവയ്ക്കു ഭേദം കല്പിക്കുന്നത് അജ്ഞതയാണ്. അ തുപോലെ ''ബ്രഹ്മം സത്യം ജഗത് മിഥ്യ' എന്നീ ഭേദ കല്പനകളും അജ്ഞതയാണ്. അത് അദ്വൈതത്തെ ഹനിക്കുകയും ചെയ്യുന്നു. ഇങ്ങനെ അദ്വൈതത്തിൻെറ വക്താക്കളായ മഹത്തുക്കളും ഫല ത്തിൽ ദ്വൈതത്തെ ഊട്ടി വളർത്തുകയേ ചെയ്യുന്നുള്ളൂ.

പ്രപഞ്ചം ബ്രഹ്മത്തിൽ നിന്നും ഉത്ഭൂതമാണെങ്കിൽ ഇവിടെ ബ്രഹ്മത്തിനന്യമായിട്ടെന്തിനെ കാണാൻ കഴിയും ?

മുത്തുകൊണ്ടു ചമച്ച ഘടം തന്നിൽ
മുത്തല്ലാതന്യമെന്തു താനുള്ളതും
തങ്കകങ്കണം തന്നിലകം പുറ
ത്തെങ്ങു മത്തങ്കമില്ലാതിരിക്കുമോ ?

ഇതിനെ ബോധിക്കാതെ കാര്യ കാരണങ്ങൾക്കുഭേദം കല്പിക്കു ന്നതിനാൽ അവ ഒന്നിനൊന്നന്യമായി ഭവിക്കുന്നു. ഉദയാസ്തമയ

ങ്ങളററ സൂര്യന് വൃദ്ധിക്ഷയങ്ങൾ ആരോപിക്കുകയും ഇതിനനു സരണമായി രാഷകലുകളെയും കാലത്തെയും സൃഷ്ടിക്കുകയും ചെയ്യുന്നു ലോകം. ഇങ്ങനെ സത്യമെന്തെന്നറിഞ്ഞിരുന്നാൽപ്പോലും അതിൽ നിന്നും ശീലത്തിൻെറയും പഴക്കത്തിൻെറയും അപ്രതിമ പ്രഭാവത്താൽ വ്യതിചലിച്ച് "മുമ്പേ ഗമിക്കുന്നൊരു ഗോപു തൻെറ- പിമ്പേ ഗമിക്കുന്ന" ഗോക്കളെപ്പോലെ ആരോപ (പാരമ്പര്യ) ജ്ഞാ നങ്ങളുടെ പുറകേ പോകുന്ന മനുഷ്യൻെറ സ്വയം കൃതാനർത്ഥ ങ്ങൾക്കു ആരുത്തരവാദി? മെത്തയിൽ കിടക്കുന്ന അട്ട ഉരുണ്ടുരുണ്ട് കുഷക്കുഴിയിൽ പോകുന്നതിനാരുത്തരവാദി ? മിഥ്യയെ സത്യ മാക്കാൻ ബുദ്ധിമുട്ടില്ല. എന്നാൽ സത്യത്തെത്തന്നെ സത്യമാക്കാൻ ബുദ്ധിമുട്ടുണ്ട്. എങ്കിലും,

"മിഥ്യയെ സത്യമെന്നു ചൊല്ലുന്ന മൂഢന്മാരു-
മുത്തമരെന്നു ചൊല്ലിപ്പോററുകിൽ പുരാണങ്ങൾ
സത്യത്തെത്തന്നെ സത്യമെന്നോതും ജ്ഞാനികൾക്കു
കുററത്തെക്കുറിക്കുന്ന ശാസ്ത്രങ്ങളുണ്ടോ പണ്ടും ?"

സ്വർണ്ണം തൻെറ മഹിമയെ ആഭരണത്തിനു പ്രദാനം ചെയ് താലും അതിന്നഭിന്നനായി നിന്ന് എപ്പോഴും പ്രകാശിക്കുന്നതു പോലെ ഈ വിഷയ പ്രപഞ്ചത്തിലും പ്രകാശിക്കുന്നത് നിർവ്വിഷ യബ്രഹ്മം തന്നെയാണ്. അതുകൊണ്ടാണ് "ഈശ്വരനെ അന്വേ ഷിക്കരുത് എന്ന് സാധുഗോപാലസ്വാമിയെപ്പോലുള്ള മഹാജ്ഞാ നികൾ ഉപദേശിക്കുന്നത്. ഈ സത്യത്തെ അറിയാതെ ഈശ്വര പ്രാപ്തിക്കുവേണ്ടിയുള്ള ലോകത്തിൻെറ സംരംഭങ്ങൾ കണ്ടാൽ വെ ള്ളത്തിൽ വീണവൻ കരയിലോട്ട് നീന്തുന്നതിനു പകരം വീണ്ടും അകന്ന് ആഴത്തിലേക്കു നീന്തുകയല്ലേ എന്നു ചിന്തിച്ചു പോവുന്നു.

മേൽപറഞ്ഞ ദുരവസ്ഥക്ക് ഒരേഒരപവാദമായി പറയാനുള്ളത് സൃഷ്ടി രഹസ്യങ്ങളെ പട്ടാങ്ങായി പാടിക്കൊണ്ടുള്ള ദ്രാവിഡ യതീ ശ്വരന്മാരുടെ ഉത്ബോധനങ്ങളെയാണ്. അവർ കാണാത്തതുകളെ കണ്ടതിൽ തന്നെ കാണിച്ചുതരുന്നു.

"ഗോചരങ്ങൾ ഗോചരങ്ങളായിരിക്കവെ അവ അഗോചരങ്ങളു മാകുന്നു. എത്രത്തോളം അളവിൽ ഗോചരങ്ങൾ ഗോചരങ്ങളായിരി ക്കുന്നുവോ അത്രത്തോളം അളവിൽ അവ അഗോചരങ്ങളുമായിരി ക്കുന്നു. അഗോചരങ്ങളെ അഗോചരങ്ങളാക്കുന്നതും ഗോചരങ്ങൾ തന്നെയാണ്". (സാധുഗോപാലസ്വാമി)

അമാനുഷന്മാരായ ദ്രാവിഡ സിദ്ധന്മാരുടെ ലോകമഹാദൌത്യം എന്താണെന്ന് തമിഴ് വിദ്വാന്മാരും മനസ്സിലാക്കുന്നുണ്ടോ എന്ന് നിശ്ചയമില്ല. അവരിൽ അൻപതോളം പേരുടെ ഗാനങ്ങൾ ശേഖരിക്കപ്പെട്ടവ ''പെരിയ ജ്ഞാനക്കോവൈ'' എന്ന ഗ്രന്ഥത്തിൽ കാണാം. അതിൽനിന്നും 40 പേരുടെ ഗാനങ്ങൾ തെരഞ്ഞെടുത്ത് മലയാളത്തിൽ പരിഭാഷപ്പെടുത്തി ലേഖകൻ ''ജ്ഞാനക്കടൽ'' എന്ന പേരിൽ പ്രസിദ്ധം ചെയ്തിട്ടുണ്ട്. തത്വരായരുടെ 'പാടുതുറ' യുടെ മലയാള വിവർത്തനവും ലേഖകൻെറ പ്രസിദ്ധീകരണങ്ങളിൽ പെടുന്നു. ഈ രണ്ട് ഗ്രന്ധങ്ങളിലും നിന്നും തെരഞ്ഞെടുക്കപ്പെട്ട യോഗജ്ഞാന പരമായി സാക്ഷാൽക്കാര ലാഭത്തെ കഥിക്കുന്ന, കുണ്ഡലിനിപ്പാട്ടുകളാണ് പ്രകൃത ''കുണ്ഡലിനി പ്പാട്ടുകൾ'' എന്ന ഗ്രന്ഥത്തിൻെറ ഉള്ളടക്കം.

വിശ്വപ്രസിദ്ധമായ ഭഗവത്ഗീത, ലോകത്തിന്, കർമ്മം, ഭക്തി, യോഗം, ധ്യാനം തുടങ്ങിയവയെ ഈശര പ്രാപ്ത്തിക്ക് മഹോന്നത മാർഗങ്ങളായുപദേശിക്കുമ്പോൾ അവയെ എല്ലാം നിവർത്തിക്കാൻ (ഒഴിച്ചുവയ്ക്കാൻ) ജിജ്ഞാസുക്കളെ ശാസ്ത്രീയമായി (അനുഭവപരമായി) ഉൽബോധിപ്പിക്കുന്ന (ശ്രീ ചട്ടമ്പി സ്വാമികൾ അത്യന്ത ഭക്തിയോടെ പഠിച്ചിരുന്ന) ഒഴിവിലൊടുക്കം പോലുള്ള ദ്രാവിഡ ജ്ഞാനങ്ങളിലോട്ടും ഒന്നെത്തിനോക്കുന്നത് ലോകത്തിന് കൂടുതൽ ശ്രേയസ്കരമായിരിക്കുമെന്ന് സവിനയം പ്രസ്താവിച്ചുകൊള്ളട്ടെ.

ഈ ചെറിയ പുസ്തകത്തെ പ്രൗഢഗംഭീരമായ അവതാരികയോടുകൂടി വലിപ്പമാക്കി അവതരിപ്പിച്ച എൻെറ മാന്യസ്നേഹിതൻ ഡോ. സുബ്രഹ്മണ്യപിള്ളയോടുള്ള എൻെറ അകമററ നന്ദിയെ പ്രകാശിപ്പിച്ചു കൊള്ളുന്നു.

പുസ്തകത്തിൻെറ പ്രസിദ്ധീകരണത്തിനുവേണ്ട സാമ്പത്തിക സഹായം ചെയ്ത ഡോ. എഡിസൻെറ മഹാമനസ്ക്കതക്ക് ഞാൻ വളരെ കടപ്പെട്ടിരിക്കുന്നു.

എന്ന്, പരിഭാഷകൻ.

# അവതാരിക

സാധാരണക്കാർ തെററിദ്ധരിക്കുന്നതുപോലെ വേദാന്തം ബലഹീനതയല്ല. മറിച്ച്, അത് മനുഷ്യനെ ഓജസ്സും വീര്യവുംകൊണ്ട് നിറയ്ക്കുന്നു. അത് ധാതുക്ഷയം മാററുന്ന സിദ്ധൗഷധമാണ്. വേദാന്തത്തെ സാക്ഷാൽക്കരിക്കുമ്പോൾ ഒരാളിന് എല്ലാതുറുങ്കുകളും സ്വർഗ്ഗരാജ്യമായിത്തീരുന്നു. ജീവിതം ജീവിക്കാൻ യോഗ്യമായിത്തീരുന്നു. മനക്ലേശങ്ങളും കഷ്ടപ്പാടുകളും ഒഴിയുന്നു. മനസ്സാന്നിധ്യം വമ്പിച്ച നിലയിലുണ്ടാവുന്നു. ബുദ്ധിക്ഷയമുണ്ടാവുന്നില്ല. പഴയ കാലങ്ങളിൽ രാജ്യങ്ങൾ ഭരച്ചിരുന്നവരിൽ ഏറിയ കൂറും ആത്മാരാമന്മാരായിരുന്നു. ചുരുക്കത്തിൽ സുപ്രകാശകമായ യഥാർത്ഥ വേദാന്തജ്ഞാനം മാത്രമേ മനുഷ്യനെ മനുഷ്യനാക്കുന്നുള്ളൂ.

കുടുംബജീവിതം സന്യാസവൃത്തിക്ക് പററിയതല്ല എന്നും പറയാറുണ്ട്. ശരിയാണ്. പക്ഷെ ലേഖകന് ചോദിക്കാനുള്ളത് സന്യാസവൃത്തി തന്നെ എന്തിനായിട്ടെന്നാണ്. അത് അത്യന്താപേക്ഷിതമാണോ എന്നാണ്.

> മാലിന്യമൊട്ടു മിയലാതെ ഗൃഹസ്ഥധർമ്മം
> പാലിച്ചു വിണ്ണിലുയരുന്ന നരന്റെ ഭാഗ്യം
> കോലം നശിച്ചു തപമുററ തപസ്വിമാർക്കും
> മാലേന്തിടുന്നു മനതാരിലസൂയയോടേ.

എന്ന് ത്രികാലജ്ഞാനിയായ തിരുവള്ളുവർ പ്രസ്താവിക്കുന്നു. കുടുംബിയായിരിക്കവെ തന്നെ സന്യാസിയുമായിരുന്ന മഹത്തുക്കൾ സുദുർല്ലഭമായിട്ടെങ്കിലും ഉണ്ട്. അവരെ ലോകം കൂടുതൽ ആദരിക്കുന്നു.

തേക്കുമരത്തിൽ പണിചെയ്തെടുത്ത ആനയെ നാം വ്യവഹാരവശാൽ ആന എന്നുപറഞ്ഞാലും അതിൽ നാം യഥാർത്ഥത്തിൽ കാണുന്നത് തേക്കിനെയാണ്. അതുപോലെ ഈ നാമരൂപ പ്രപഞ്ചത്തിൽ പരബ്രഹ്മം മറയപ്പെട്ടതുപോലെ തോന്നിയാലും നാം യഥാർത്ഥത്തിൽ കാണുന്നതു പരബ്രഹ്മത്തെയാണ്. നാമരൂപരഹിത ലോകത്തെ വിഭാവന ചെയ്തു നോക്കുക. ഈശ്വരന്റെ സച്ചിദാനന്ദ സ്വരൂപം നമുക്കനുഭവമാകുന്നു. ആ അവസ്ഥയിൽ താൻ അനന്യ

നാകയാൽ അത് സ്വസ്വരൂപമായിത്തീരുന്നു. നാമരൂപങ്ങൾ ഉള്ള പ്പോഴും ഈ അവസ്ഥ തനിക്കു ഇല്ലാതായിപ്പോകുന്നില്ല.

''വിശ്വ സൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ ?
വിശ്വനാശം വരുമ്പോഴുമുണ്ടത്
ശാശ്വതം എന്നു ചിന്തിച്ചുറയ്ക്കണം''

ഇത്രയും ലളിതവും പരമോദാരവുമായ ഈശ്വരപ്രാപ്തിയെ ലോകത്തിനുപദേശിക്കുന്ന ആചാര്യന്മാരും പണ്ഡിതന്മാരും പ്രവാചകന്മാരും താപസന്മാരും മററും ചേർന്ന് എത്രത്തോളം ജടിലവും ദുഷ്കരവും അസാദ്ധ്യവുമാക്കിത്തീർത്തിരിക്കുന്നു എന്നു ചിന്തിക്കുന്നതിനെക്കാൾ വിസ്മരിക്കുന്നതാണുത്തമം. അവർ, തന്നിൽതന്നെ, ഇരിക്കുന്ന അഥവ, താൻ തന്നെയായിരിക്കുന്ന ഈശ്വരനെ തന്നിൽ നിന്നും പാതാളവും വാനും എന്നപോലെ അകററിയിരിക്കുന്നു. ഈശ്വരൻ ഗ്രന്ഥങ്ങളിൽ ഇരിക്കുന്നില്ല. എങ്കിലും അവർ വേദാദികളെ ഉരുവിട്ടു പഠിക്കാനുപദേശിക്കുന്നു. ''വാതിൽ കാണാത്തവർ മതിലുചുററും. എന്നേ പറയാനുള്ളൂ. ഇത്തരുണത്തിൽ സ്വാമിരാമതീർത്ഥൻെറ വാക്കുകൾ ഉദ്ധരിച്ചു കൊള്ളട്ടെ'' 'പുരാതന ഭാരതത്തിലെ മഹർഷിമാരെ !, ദീർഘദർശികളേ ! നിങ്ങളുടെ പ്രവചനങ്ങളുടെ അവസ്ഥ ഇത്രയ്ക്കുകഷ്ടമായിപ്പോയോ? നിങ്ങളുടെ മക്കളുടെ ഇന്നത്തെ പ്രശ്നങ്ങളെ പരിഹരിക്കുന്നതിനുവേണ്ടി, അവർ, ഇപ്പോൾ പ്രയോഗസരണിയില്ലാത്ത (മൃതമായ) ഒരു ഭാഷയുടെ കർക്കശമായ വ്യാകരണ നിബന്ധനകളും മററും അനുസരിച്ചു നടക്കണമെന്ന ദുസ്ഥിതി വന്നുചേർന്നുവോ?''

തന്നെ അറിയാത്തവൻ സർവ്വജ്ഞനാകുന്നതെങ്ങനെ? തന്നെ അറിയാത്തവൻ മറെറല്ലാത്തിനെയും എങ്ങനെ അറിയുന്നോ? തൻെറ സൂത്രത്തെ അറിഞ്ഞിട്ടുവേണ്ടയോ ബ്രഹ്മത്തിൻെറ സൂത്രവും മററും അറിയാൻ? അതിനാലാണ് വേദാഗമാദികൾ പ്രഹസനങ്ങളാണെന്നും അവ മാററിവച്ചിട്ടുവേണം (വിവേചക സാക്ഷാൽക്കാര ഗ്രന്ഥമായ) ഒഴിവിലൊടുക്കം പഠിക്കേണ്ടത് എന്നും തൽക്കർത്താവ് ഗ്രന്ഥാരംഭത്തിലേ ഭാഗ്യവാന്മാരായ വായനക്കാരെ ഉപദേശിക്കുന്നത്.

'സിദ്ധൻ' എന്ന പദത്തിന് ചിത്തുള്ളവൻ എന്നർത്ഥം. 'ചിത്ത്' എന്നാൽ അറിവ് (അറിവിന്റെ അറിയുന്ന അറിവ്-അഥവാ ആത്മജ്ഞാനം) എന്നർത്ഥം. ജ്ഞാനികളും സിദ്ധന്മാരും തമിഴ്നാട്ടിൽ ജീവിച്ചിരുന്നിടത്തോളംപേർ മറ്റൊരുനാട്ടിലും ജീവിച്ചിരുന്നിട്ടില്ല. സിദ്ധന്മാർ അനാമകരാണ്. ചില സാങ്കേതിക പദങ്ങളിൽകൂടി അവർ വിശേഷിപ്പിക്കപ്പെടുന്നു എന്നേയുള്ളൂ

പ്രാചീന ദ്രാവിഡ സാഹിത്യം നിത്യനൂതനവും നിത്യഭാസുരവുമായിരിക്കുന്നതിനു കാരണം അതിലെ ഉൽകൃഷ്ട ഗ്രന്ഥങ്ങളുടെ ഉപജ്ഞാതാക്കൾ പണ്ഡിതന്മാരല്ലാതെ ആജന്മ ജ്ഞാനികളോ സിദ്ധന്മാരോ ആയിരുന്നു എന്നതാണ്. അവരുടെ വാക്കുകളെല്ലാം അനുഭൂതിപരങ്ങളാണ്. ഈ അനുഭൂതി അനുവാചകരിലും പകരുന്നുണ്ട് എന്നതിന് കഴിഞ്ഞ 30 വർഷക്കാലം മഹത്തായ ദ്രാവിഡ സാഹിത്യ സരണിയിൽ സഞ്ചരിക്കുന്ന ശ്രീ തിരുവല്ലത്തിന്റെ എല്ലാ പരിഭാഷകളും തെളിവുകളാണ്. പ്രസ്തുത ഉപജ്ഞാതാക്കളുടെ പ്രത്യേക സവിശേഷത അവർ ലോകത്തെ ഉപദേശിക്കുകയല്ലാ ലോകത്തെ ഉണർത്തുകയാണെന്നതാണ്. ഈ സവിശേഷതയാലാണ് ദ്രാവിഡ യതീശ്വരന്മാർ ലോക ഗുരുക്കൾക്കും ഗുരുക്കളായി ഭവിക്കുന്നത്.

തമിഴ് മഹാവിദ്വാന്മാർക്കും അർത്ഥപ്പെടുത്താൻ ദുർഗ്രഹങ്ങളായ അനവധി ദ്രാവിഡ സാഹിത്യ സ്തംഭങ്ങളെയാണ് തന്റെ വിവർത്തനങ്ങളിൽ കൂടി ശ്രീ തിരുവല്ലം മുതൽകൂട്ടുകളായി മലയാളത്തിനു സമ്മാനിച്ചിട്ടുള്ളത്. 50-ൽ പരം സിദ്ധന്മാരുടെ യോഗജ്ഞാന കൃതികളുടെ സമുച്ചമായ 'പെരിയ ജ്ഞാനക്കോവൈ'യും തത്ത്വരായരുടെ 'പാടുതുറ'യും ദുഷ്കരങ്ങളെന്ന മട്ടിൽ തമിഴ് വ്യാഖ്യാതാക്കളും കൈവെടിഞ്ഞിരുന്ന തരിശു ഭൂമികളായിരുന്നു. ഇവയെയും ഇദംപ്രഥമമായി അർത്ഥപ്പെടുത്തി കൃഷിഭൂമികളാക്കിയതും ഈ പരിഭാഷകൻ തന്നെയാണെന്നത് തമിഴ് വിദ്വാന്മാരും കേരള വിദ്വാന്മാരും ഒന്നുപോലെ ശ്രദ്ധിക്കേണ്ട കാര്യമാണ്: ഒരു പരിഭാഷകൻ മൂലഗ്രന്ഥത്തെയെന്നല്ലാ, മൂലഗ്രന്ഥകർത്താവിനെത്തന്നെ ശരിയായറിയുന്ന ആളായിരുന്നില്ലെങ്കിൽ പരിഭാഷ വിജയിക്കുകയില്ല. ഇപ്രകാരം അതുല്യരും അമാനുഷികരുമായ ഒട്ടനവധി ദ്രാവിഡ ജ്ഞാനിമാരുടെയും സിദ്ധന്മാരുടെയും

പരമജ്ഞാനങ്ങളുടെയും ആകാശ ഭേദികളായ അത്യുന്നതാശയങ്ങ ളുടെയും ആകത്തുക ഒരു പരിഭാഷകനിൽ നിക്ഷിപ്തമായിരുന്നോ എന്ന് അത്ഭുതപ്പെടാൻ ന്യായമുണ്ടെങ്കിലും സംശയിക്കാനിടമില്ല. കാരണം 2000 വർഷപ്പഴക്കമുള്ള തിരുക്കുറളിന്റെ ആന്തരാർത്ഥം കണ്ടുപിടിക്കുന്ന കാര്യത്തിൽ ആ ലോകോത്തരഗ്രന്ഥത്തിന്റെ ബഹുശ്ശതം വ്യാഖ്യാതാക്കളുടെ കൂട്ടത്തിൽ ശ്രീ തിരുവല്ലം മാത്രമേ വിജയിച്ചിട്ടുള്ളൂ എന്നും അദ്ദേഹത്തിന്റെ വിവർത്തനങ്ങളാകട്ടെ ശിവശക്തി യോഗത്തിൽ നിൽക്കുന്നു എന്നതു മാത്രമല്ലാ ചിലേടങ്ങ ളിൽ മൂലാതിശായിയായിരിക്കുന്നു വെന്നും ഒന്നിലധികം ബഹു ഭാഷാപണ്ഡിതന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. ഭാരതത്തിനകത്തും പുറത്തുമുള്ള പല മഹാപണ്ഡിതന്മാരുടെയും അത്യുന്നത പ്രശം സ പിടിച്ചുപററിയ ശ്രീ തിരുവല്ലത്തിന്റെ "Face to Face with the Supreme" എന്ന ഇംഗ്ലീഷ് ഗ്രന്ഥം ആദിദ്രാവിഡ വിജ്ഞാനങ്ങളെ പ്രതിഫലിക്കുകയാണെന്നു വരികിൽ ആ വിജ്ഞാനങ്ങളോടുള്ള ശ്രീ തിരുവല്ലത്തിന്റെ ആഭിമുഖ്യം എത്രത്തോളമാണെന്ന് ഊഹിച്ച റിയാവുന്നതാണ്.

മഹാകവികളെല്ലാം ജ്ഞാനികളാകുന്നില്ല. എന്നാൽ ജ്ഞാനി കളെല്ലാം മഹാകവികൾകൂടിയാണ്. അങ്ങനെ യതീശ്വരന്മാരു മായ ആദിദ്രാവിഡ കവീശ്വരന്മാരുടെ കവിത്വമെന്ത്? ഉല്ലേഖങ്ങ ളെന്ത്? അലങ്കാര പ്രൗഢികളെന്ത്? പ്രതിരൂപാത്മകത്വമെന്ത്? ശ്ലേഷോക്തികളെന്ത്? വ്യംഗ്യമെന്ത്? ധ്വനിയെന്ത്? എല്ലാം അവ രുടേതുകൾ മാത്രമെന്നുള്ളവയും അനനുകരണീയങ്ങളുമാണ്. അവ രുടെ സർവ്വാശ്ലേഷികളായ ഉപമാദ്യലങ്കാര പ്രയോഗങ്ങളുടെ പ്രഭാ പൂരം അക്കാര്യത്തിൽ വിശ്വവിഖ്യാതരായ ഗീർവ്വാണ കവീന്ദ്രന്മാ രെയും നിഷ്പ്രഭരാക്കുന്നു. അലങ്കാര ശാസ്ത്രകാരന്മാരെ അത്ഭുതപ്പെടുത്തുകയും ചെയ്യുന്നു. കൂടുതൽ പറഞ്ഞിട്ട് കാര്യ മില്ല. അറിയണമെന്ന വിദ്വാന്മാർ പഠിച്ചറിഞ്ഞുകൊള്ളട്ടെ എന്നു മാത്രം. സിദ്ധന്മാരുടെ ഗാനങ്ങളുടെ ദുർഗമ്യതയെ ഉദാഹരി ക്കാൻ രണ്ട് വരികൾ മാത്രം ഉദ്ധരിച്ചുകൊള്ളുന്നു.

"മാങ്കാപ്പാലുണ്ടു മലൈ മേലിരിപ്പോർക്കു
തേങ്കാപ്പാലേതുക്കെടീ–കുതമ്പായ്–തേങ്കാപ്പാലേതുക്കെടീ?

(കുതമ്പായ് സിദ്ധൻ)

തന്നെത്താൻ കാത്തു കൈലാസത്തിൽ വാഴ്വോനു
ഖിന്നത്വ മെന്തിനെടീ–കുതമ്പായ്–ഖിന്നത്വമെന്തിനെടീ?

(പരിഭാഷ– ശ്രീ തിരുവല്ലം)

'കുണ്ഡലിനിപ്പാട്ടുകൾ' എന്ന പ്രകൃത ഗ്രന്ഥം മുൻപറഞ്ഞ 'പെരിയ ജ്ഞാനക്കോവൈ' യിൽ ഉൾപ്പെട്ട പാമ്പാട്ടി സിദ്ധന്മാരുടെയും 'പാടുതുറ' യിലെ തത്ത്വരായുരുടെയും കുണ്ഡലിനീ യോഗ,ജ്ഞാന,ഗാനങ്ങളുടെ സമാഹാരത്തിന്റെ മലയാളം വിവർത്തനമാണ്. സുമാർ 15 ശതാബ്ദങ്ങൾക്ക് മുമ്പ് പ്രാചീന തമിഴ് സാഹിത്യത്തിൽ അവതീർണമായതും ദുർഗമമെന്ന കാരണം തമിഴ് വ്യാഖ്യാതാക്കൾ 'ബാലികേറാമല' എന്ന് ഇന്നും കരുതിപ്പോരുന്നതും ആയ പ്രസ്തുത മൂല (തമിഴ്) ഗ്രന്ഥങ്ങളെ ലോകത്ത് ഇദം പ്രഥമമായി വ്യാഖ്യാനിച്ച് പരിഭാഷപ്പെടുത്തി (മലയാളത്തിൽ) പ്രസിദ്ധം ചെയ്ത ശ്രീ തിരുവല്ലം ഭാസ്ക്കരൻ നായർക്ക് തമിഴ് നാടും കേരളവുമൊന്നുപോലെ കടപ്പെട്ടിരിക്കുന്നു.

ഭാഷയുടെ രൂപീകരണത്തിന് വേണ്ടിയുള്ള വ്യാകരണ നിയമങ്ങളോ മററ് പരിഷ്ക്കാരങ്ങളോ ആവിഷ്കൃതമാവുന്നതിന് എത്രയോ മുമ്പായി, ഭൂലോകസ്പർശം ഭാഗികമായി മാത്രം ഉണ്ടായിരുന്ന, അമാനുഷ ദ്രാവിഡ സിദ്ധന്മാർ തങ്ങൾ തങ്ങളോട് എന്ന മട്ടിൽ ആലപിച്ചാനന്ദിച്ചുപോന്ന കാവ്യമഹാമണി ശിലോച്ചയങ്ങളിൽ ദ്രാവിഡ സാഹിത്യത്തിന്റെയും ഒപ്പം ഈ സൃഷ്ടിയുടെ തന്നെയും വിസ്മയാവഹമായ ആദി സൗന്ദര്യത്തെ ദർശിക്കാവുന്നതാണ്.

അനർഘവും അനശ്വരവുമായ ദ്രാവിഡ ജ്ഞാന മഹാനിക്ഷേപത്തെ സമർത്ഥമായി പ്രതിനിധാനം ചെയ്യുന്നതും കാർശ്യാൽ പ്രകാശിക്കുന്നതുമായ ഈ കാവ്യരത്നത്തെ സജ്ജന സമക്ഷം അവതരിപ്പിക്കാൻ എനിക്ക് അളവററ സന്തോഷവും ചാരിതാർത്ഥ്യവുമുണ്ട്.

**ഡോക്ടർ. സി സുബ്രഹ്മണ്യപിള്ള, M.A., Ph.D.**
റീഡർ, തമിഴ് വിഭാഗം, കേരളാ യൂണിവേർസിററി.

# 1. ശിവപാദം

## (ഏതാണ്ട് വഞ്ചിപ്പാട്ടിൻെറ മട്ട്)

1 തെളിഞ്ഞു തെളിഞ്ഞെൻ മുൻപിൽ–
തെളിഞ്ഞു നി– ന്നാടുപാമ്പേ !
തിളങ്ങും ശിവപദം ക– ണ്ടാടുപാമ്പേ !
ആടുക നീ, ആടുക നീ–കിളർന്നു നിന്നാടു ശിവ–
പദങ്ങളെക്കണ്ടേ, കണ്ടെ– ന്നാടുപാമ്പേ !

2 കരഗത, മനശ്വര–ശിവപദം നമുക്കെന്നും
ശാശ്വതമാണതു, ശുദ്ധമുക്തിയാണെന്നും
അനുസ്മരിച്ചിടരിലു–മാദികാരണ വസ്തുവെ,
പയ്യെ, ഷയ്യെ, ഷൊങ്ങിഷര– ന്നാടുപാമ്പേ !

3 പൊന്നൊളിപോൽ തന്നൊളിയും–
വീശിയെങ്ങുമേ നിറയും
പൂമണം പരത്തി സർവ്വ–സുരഭിലമായ്
മന്നുയിരിലേതിനോടും–തന്മയമായ് വിളങ്ങീടും
മന്നവനെ നമിച്ചു നി– ന്നാടുപാമ്പേ !

4 എള്ളിനുള്ളിലെണ്ണയെഷോൽ–
ജീവരാശിയിൽ നിറഞ്ഞോ–
രീശപദവാസമല–രെണ്ണി, എണ്ണി നീ
മായമററും പ്രേമഫണം ഓങ്ങി നിന്നതേ ശിവമാ–
യടങ്ങി, ഒതുങ്ങി നി– ന്നാടുപാമ്പേ !

5 അണ്ഡപിണ്ഡങ്ങളെ സൃഷ്ടി–ചെയ്തൊരാദിമഹേശനെ–
ക്കണ്ടു കന്നിടാതെയുള്ളിൽ ചിന്ത ചെയ്തു നീ
എട്ടു ദിക്കുമവൻ പുകൾ–പുകഴ്ത്തിടാൻ മേൽക്കു മേലാ
യൊററ മനമാക്കി–നോക്കി– ആടുപാമ്പേ !

6 ജ്യോതിർ മയമാകും ശുദ്ധ–വസ്തുവിനെ പ്രത്യക്ഷത്തിൽ
കണ്ടുതൊഴുതുള്ളിൽ ഭ്രമ–മൊഴിഞ്ഞ മട്ടിൽ
ആത്മ മാർഗം മാറിഷോകാ–തതിൽ തന്നെ ഉറച്ചു നി–
ന്നാത്മ ചിന്തയിൽ മുഴുകി– ആടുപാമ്പേ !

7 രുപമായ, രുപമായു–വാദിയായുമതേ വിധം
അന്തമായു മൊളിയായു–മാഗമ മായും
അരുളായും ഗുരുവായും–ജീവരാശിയേതുമായും
വിളങ്ങും വസ്തുവെഷേ,ററി ആടുപാമ്പേ !

8 തൊട്ടുകാട്ടു വാനരുതാം–ശൂന്യത്തിങ്കൽ തന്നെ താനും
പെട്ടിരിക്കും സത്യമോർത്താ–ജ്ഞാനമൊഴിയെ
എത്തി എത്തിഷിടികിട്ടി–യെന്നു വരാൻ നിന്നാനന്ദ–
ഷത്തി പൊക്കിഷൊക്കിഷിടി– ച്ചാടുപാമ്പേ !

9 ഏതുയിരു, വേതുലകും–സൃഷ്ടി ചെയ്തകം പുറങ്ങൾ–
ക്കാദിയാം വെട്ട വെളിയിൽ –കളിയാടിയും
അവ്വുയി, രാലോകമായും–നിന്ന നിത്യാനന്ദക്കട–
ലെങ്ങുമായ പോലെ തെളി– ഞ്ഞാടുപാമ്പേ !

—o—

## 2. തത്വമസി

**(തമിഴിൽ വൃത്തനിയമം ശ്ലഥമാണ്.**
**"പ്രധാനം ഗാനരീതിതാൻ ")**

1 ആദിയു മന്തവു മേതു മില്ലാ–തറി
വാനന്ദ ദൈവത്തിനാണെ സത്യം
ജ്യോതിക്കും ജോതി താനാകുമെന്ന
ശ്രുതികളെഷാടി നി– ന്നാടുപാമ്പേ !

2 'ശ്രുതികൾക്കു മെത്താത്ത സുഖമാണ് നീ' എന്നു
ചൊല്ലാതെ ചൊന്ന സദ്ഗുരുവിനാണെ
സങ്കല്പ ലോകത്തിൽ കല്പനകളെല്ലാം
കാനലിൽ നീരാണെ– ന്നാടുപാമ്പേ !

3 ആങ്കാര, മോഹങ്ങളററു താനേ
ഗുരു പദം പ്രാപിച്ചതോടെ സത്യം
ഓങ്കാരത്തിൻ പൊരുളായി നില്ക്കും
സത്യം താനായ് നിന്നെ– ന്നാടുപാമ്പേ !

4 അംഗനയെന്ന വലയിൽ ചിക്കി
ഞാനെൻേറതെന്നായ്, ദരിദ്രനായി
ദേശികൻ വന്നെന്നെത്താട്ടതോടേ
ആനന്ദം ഞാനായെന്നാടു പാമ്പേ !

5 മാനസം തൊട്ടന്തഃകരണമെല്ലാം
മായാന്തരുൾ ചെയ്തോരാണെ സത്യം
ജാഗ്രത്തിൽ, സ്വപ്ന, സുഷുപ്തിയിലും
താനേ താനായതെ- നാടുപാമ്പേ !

6 വിഷയ പ്രപഞ്ചസുഖത്തെ ഞാൻ ക-
ണ്ടാശിച്ചു മോഹാൽ നശിച്ചിടാതെ
ആനന്ദം തന്നിലേ കാട്ടിത്തന്ന
വേദസ്വരൂപനെഷാടു പാമ്പേ !

7 മാറത്തെഷിള്ളയെത്തേടി മാതാ-
വുരെങ്ങും തേടാതെ തന്നിലേ തൻ
പിള്ളയെ ക്കാട്ടുമ്പോലെന്നിലെന്നെ
ക്കാട്ടിയോരാശാനെഷാടു പാമ്പേ !

8 കവലകൾ തോറും പോയ് തമ്പടിച്ചു
തഷ്ടുകൈ കൊട്ടും പാമ്പാട്ടിയല്ലേൻ
ബുദ്ധിയഖണ്ഡമായ്ത്തീർന്നതോടേ
പോക്കിടമറ്റോമെ- നാടുപാമ്പേ !

9 കോശങ്ങളാമഞ്ചു കുടമുരുട്ടി
വംശാഭിമാനത്തെ ത്തൂത്തെറിഞ്ഞ്
ബന്ധന്തങ്ങൾ പിഴുതെറിഞ്ഞ്
ജന്മം തൊലച്ചേ നെന്നാടു പാമ്പേ !

10 തത്പദ, ത്വം പദമെന്ന രണ്ടിൽ
ദോഷത്തെ. തീർത്തവരാണെ സത്യം
തത്, ത്വം ഭേദത്തെ ത്യജിച്ചൊടുവിൽ
തൻമയമായേനെ- നാടുപാമ്പേ !

11 ജന്മങ്ങളാകും മഹാർണവത്തെ
നീന്തിക്കടന്ന വരാണെ സത്യം

വല്ലഭനാം ഗുരുവിൻ പദത്തെ–
ച്ചേരാതെ ചേർന്നേനെ– ന്നാടുപാമ്പേ !

12 ആനനമഞ്ചുള്ള പന്നഗമേ !
നിന്മുഖം സത്യത്തിലൊന്നേയുള്ളൂ
പേടിക്കാനില്ല, തുരീയ പാദം
തോന്നാതെ തോന്നുമെ– ന്നാടുപാമ്പേ !

13 ആദി, യന്തം, മദ്ധ്യ മൊന്നുമില്ലാ
താകാശമില്ലെന്നാലങ്ങനെയായ്
രൂപമറും ബൃഹത് രൂപത്തിന്നെ
വേദങ്ങൾ തേടുമെ ന്നാടുപാമ്പേ !

—o—

## 3. ദുഃഖനിവൃത്തി

1 തന്നുള്ളിലെല്ലാ മി-രുന്നുവെന്നാൽ
താനെല്ലാത്തിന്നുള്ളുമായിരുന്നാൽ
മുമ്പല്ല, താൻ, പിമ്പു-മല്ലയെങ്കിൽ
തുമ്പം തൊലഞ്ഞുവെ– ന്നാടുപാമ്പേ !

2 ഗുണക്കുന്നായ് താനിങ്ങി-രിക്കിലോ നിർ–
ഗുണനെന്നുമായ് താനിരിക്കുമെങ്കിൽ
ഇണയെന്നു കൂട്ടിന്നൊ-രുത്തരുമില്ലെങ്കിൽ
ഗുണമായ് തനിക്കെന്നു– മാടുപാമ്പേ !

3 അണ്ഡമണുവായ് ബ്രഹ്മാണ്ഡ മായാൽ
അണുവണ്ഡമായണുവാകിൽ വീണ്ടും
കൊണ്ടവർ കൊള്ളും സ്വരൂപം ഞാനായെങ്കിൽ
ഇണ്ടലെന്തിക്കെന്നാടു– പാമ്പേ !

4 നല്ലതും ചീത്തയു-മല്ല ഞാ -നെങ്കിലോ
അല്ല, ഞാൻ, ഞാനായിരുന്നു വെന്നാൽ
ഉള്ളോ, നില്ലാ,ത്തോനു-മാകിലുള്ളിൽ
തള്ളിടുമിമ്പമെ– ന്നാടുപാമ്പേ !

5 വെട്ട, മിരുട്ടും ഞാ - നായിട്ടിരുന്നങ്കിൽ
രൂപ, മരൂപവും ഞാനായെങ്കിൽ
കളിക്കാതെ, കളിയേഞാ-നായെങ്കിലോ വിന
യൊഴിഞ്ഞു പോമെന്നും നീ— യാടൂപാമ്പേ !

6 ഞാനായിരം പേർക്കു-പകാരിയാകിലും
തുണയെന്നെനിക്കാരുമില്ലയെങ്കിൽ
വേണ്ടവ, വേണ്ടാതെ-വന്നു ചേർന്നാലിണ്ടൽ
പണ്ടേ തൊലഞ്ഞുവെ— ന്നാടൂപാമ്പേ !

7 ഇരുന്നേടം മാറാതെ-യെങ്ങും ഞാൻ പോയെങ്കിൽ
മൂഷു മിളഷവുമില്ലയെങ്കിൽ
അർക്കനും ഞാൻ വെട്ട-മായിട്ടിരുന്നെങ്കിൽ
ദുഃഖമൊഴിഞ്ഞു വെ - ന്നാടൂപാമ്പേ !

8 കണ്ണെന്നിയേ സർവ്വം-കാണുന്നോൻ ഞാനെങ്കിൽ
കൈയ്യെന്നിയേ കർമ്മം ചെയ്‌വോനായാൽ
തൊട്ടടുത്തുള്ളോൻ-വിദൂരനുമായെങ്കിൽ
കഷ്ടമൊഴിഞ്ഞെന്നു— മാടൂപാമ്പേ !

9 മിണ്ടാതെ മിണ്ടിടു-മെന്നോൻ ഞാനായെങ്കിൽ
സുഖമെൻ സ്വരൂപമായ്ത്തീർന്നുവെന്നാൽ
എല്ലാവുമായൊന്നു-മല്ല ഞാനെങ്കിലോ
അല്ലലൊഴിഞ്ഞുവെ— ന്നാടൂപാമ്പേ !

10 വിത്തെന്നിയെ കൃഷി-ചെയ്‌വോൻ ഞാ-നായെങ്കിൽ
വിളവററും ഭോഗം ഭുജിക്കുമെങ്കിൽ
സത്യവും മിഥ്യയു-മല്ല ഞാനെങ്കിലോ
ബന്ധമൊഴിഞ്ഞെന്നു— മാടൂപാമ്പേ !

11 എക്കാലമെങ്ങും-കെടാത്ത നാഥാ !
എപ്പൊരുളും തരും വൻപൊരുളേ !
പാവപോലെൻ മുന്നി-ലാട വേണം
ത്വം തത് അസി, എന്നു മാടിടേണം !

—o—

# 4. പാമ്പിൻെറ മേന്മ

1 ഈശൻ മുടിമേൽ വിളങ്ങും– നാഗപ്പാമ്പേ!
നഞ്ചിൻ സഞ്ചിയെ വഹിക്കും– നല്ല പാമ്പേ!
വാഴിയിലൊളിച്ചിരുന്നു– വിശക്കും പാമ്പേ!
കോഴയെന്യേ വെളിയിൽ വ– ന്നാടു പാമ്പേ!

2 വാഴിയിൽ താഴുമ്പോൾ തല– കുനിക്കും പാമ്പേ!
മണ്ഡലമിട്ടുടൽ വളയ്ക്കും– വർണപ്പാമ്പേ!
ബന്ധനത്തിനഞ്ചി നിൽക്കും– സത്യപ്പാമ്പേ!
പത്തിയെപ്പൊക്കിപ്പിടി– ച്ചാടു പാമ്പേ!

3 ശക്തനാകും ശിവന്നു നീ– കുണ്ഡലമായി
വാമനനാം വിഷ്ണുവിന്നു– കുടയായി
വാർകുഴലിപ്പാർവ്വതിക്കു– കങ്കണവും നീ
ഒളിക്കാതെ വെളിയിൽ വ– ന്നാടു പാമ്പേ!

4 മണ്ഡലത്തെത്താങ്ങാൻ തക്ക– കെല്പെഴും പാമ്പേ!
വിഷ്ണുവിന്നു പള്ളികൊള്ളാൻ– വർണമെത്തയായ്
തോറേറാടും പടയേയും പടമുയർത്തി– വീണ്ടും
'നടുക്കി, നീ, കണ്ണിനെക്കി– താക്കിയാടു നീ

5 ചന്ദ്ര, സൂര്യന്മാരെ ച്ചാടി– വിഴുങ്ങിയില്ലേ-നീ ?
ശങ്കരന്നു ഭൂഷണമായ്– ഭവിച്ചതില്ലേ ?
മന്ത്രത്തിന്നു വഴങ്ങി നീ– മണ്ഡലമാടി
യന്ത്രം പോൽ വളഞ്ഞു നീ– ന്നാടു പാമ്പേ!

—○—

# 5. ഗുരുവന്ദനം

1 എൻെറ ദേഹം, ജീവൻ പ്രാണ-തത്ത്വങ്ങളെയും
എന്നിൽ നിന്നും ദാനമേററ സദ്ഗുരുവിനെ
വാങ്മനോ കായങ്ങളാലേ വന്ദനം ചെയ്തു—സദാ
പാടിപ്പാടി,പ്പുകഴ്ന്നു നീ– ന്നാടു പാമ്പേ!

2 മിഥ്യയാം തത്ത്വങ്ങളോതും-പാഴ്ഗുരുക്കളെ
ബുദ്ധിയോടേ നേർവഴിയിൽ നയിച്ചിടുവാൻ
സത്യമിന്നതെന്നു ചൂണ്ടി-ക്കാട്ടി നിന്നിടും-നിത്യ
സത്യ ഗുരുപദം പണി— ഞ്ഞാടു പാമ്പേ!

3 വേദസാരമിന്നതെന്നു-വേദാതീതമാ-
മാദിവസ്തുവിനെക്കണ്ടു ചിന്തചെയ്തിടാൻ
വേദസാരമിന്നതെന്നു-ബോധിപ്പിച്ചിടാൻ-പൂർണ
സദ്ഗുരുവിൻ പാദം ദർശി— ച്ചാടു പാമ്പേ!

4 ഉള്ളം കൈയ്യിലെ കനിപോ-ലുള്ള വസ്തുവെ
ഉള്ളം പോലെ കാട്ടാനാകും സദ്ഗുരുവിനെ
കള്ളമനം കൈവെടിഞ്ഞു, കണ്ടു കൊണ്ടൻപായ്
കളിച്ചും, കളിച്ചു നീ - ന്നാടു പാമ്പേ!

5 കൈത്താലക്കണ്ണാടിയെപ്പോ—ലാദി വസ്തുവെ
മിത്ഥ്യമാററിക്കാട്ടുമുയിരാം ഗുരുവിനെ
സംശയം പോയ് മുഖാമുഖമാനന്ദിക്കുവാൻ
വശംപോലെ പടം പൊക്കിയാടു പാമ്പേ!

6 ദേഹമഴിവുള്ളതെന്നു കണ്ടു തന്നുടെ
ശാശ്വതത്വമനുഭവിച്ചറിഞ്ഞീടുവാൻ
ശുദ്ധിയെ സ്വരൂപമാകും സൽഗുരുവിനെ
ഭക്തിയോടേ തൊഴുതു നിന്നാടു പാമ്പേ!

7 പരകായം പ്രവേശിക്കാൻ കഴിവുണ്ടെന്നുള്ള
സൽഗുരുവിൻ മഹത്വത്തെ-യാർക്കുരച്ചീടാൻ
മുക്തിക്കൊടുക്കാനും കഴി-വുള്ള ഗുരുവിൻ
നിത്യതയെപ്പണിഞ്ഞു നിന്നാടു പാമ്പേ!

8 എട്ടു ദിക്കണ്ഡ വെളിയും ചേർത്തടക്കുവാൻ
ചട്ടമുള്ള മന്ത്രത്തിനെ ചൊല്ലിയാടു നീ
വട്ടമിട്ടു വണങ്ങീടാൻ തക്ക ഗുരുവിൻ
മട്ടേഴും പൂമ്പദം മണത്താട്ടു പാമ്പേ!

9 കട്ടി വജ്രത്തിന്നും പോറ-ലുണ്ടുമെന്നാലും
സ്വ സ്വരൂപത്തിനും ഹാനി വന്നിടാത്ത പോൽ

സത്യത്തെ ത്തന്നാവരണ-മാക്കി വിളങ്ങും
സൽഗുരുവെഷാടി നി— ന്നാടു പാമ്പേ!

10 അഷ്ട നാഗങ്ങളെക്കയ്യിലെടുത്താടിടും
സിദ്ധിമൂലമിന്ദ്രലോകമിങ്ങു കാട്ടിടും
കെട്ടിനടങ്ങാഷാമ്പിനെ-കെട്ടിയിട്ടിടും
ദുഷ്ടവിഷത്തെ വിസർജ്ജി— ച്ചാടു പാമ്പേ!

11 തൂണിനെത്തുരുമ്പെന്നാക്കി-മാററിക്കാണിക്കും
കാണിച്ചീടാം തുരുമ്പിന്നെ ത്തൂണെന്നാക്കിയും
ആണിനെപ്പെണ്ണാക്കാ,മാണായ് പെണ്ണിനേയുമേ
വേണമെങ്കിൽ കാണിക്കാമെ— ന്നാടു പാമ്പേ!

12 ആദിശേഷനാകിലുമേ-കൈയ്യിലെടുത്തു
വേദമോതി കല്പനയ്ക്കു-ള്ളടക്കി വയ്ക്കാം
നിന്നനില തന്നിലേ ഞാ-ന വരെ നിർത്താം
നിൻ നില നീ വിട്ടുമാറി— താടു പാമ്പേ!

13 അഷ്ടശൈലങ്ങളെപ്പന്താ-യെടുത്തെറിയാം
സപ്ത സാഗരങ്ങളെ ക്കുടിച്ചു വററിക്കാം
ക്ലിപ്തമായിക്കടൽ മണലെണ്ണിത്തിരിക്കാം
സർവ്വ ശക്തൻ തന്റെ മുമ്പെന്നാടു പാമ്പേ!

14 അംബരം മുഴുവൻ നഖം-കൊണ്ടു മറയ്ക്കാം
വിണ്ടലത്തെ വില്ലിനെപ്പോൽ-വളച്ചു നിർത്താം
പണ്ഡിതന്നു ശൂന്യത്തിനെ-ച്ചൂണ്ടിക്കാണിക്കാം
സങ്കല്പത്തിൻ മുമ്പിലെ— ന്നാടു പാമ്പേ!

15 ആളിക്കത്തും തീയ്ക്കകത്തു-മുങ്ങിക്കുളിക്കാം
ആഴക്കയത്തിനുള്ളിൽ ശ്വാസമടക്കാം
ചാടിവീഴും വൻ പുലിയെ യാട്ടി ഓടിക്കാം
ഓടി വന്നിങ്ങീശ്വരൻ മു— മ്പാടു പാമ്പേ!

16 പാരിച്ച മൂവുലകും-സ്വർണമാക്കിടാം
ചുടു രശ്മികളെ മഞ്ഞിൻ-കട്ടയാക്കിടാം

ഇമ്മംററാ പ്രപഞ്ചത്തിന്നെ ഇല്ലായ്മ ചെയ്യാം
സിദ്ധന്മാർ തൻ പ്രഭാവത്തെഷാടു പാമ്പേ !

17 ബ്രഹ്മാവിൻ സൃഷ്ടിയെല്ലാം-മാററിച്ചെയ്തിടാം
വേദനകളേതിനെയും ശമിഷിച്ചിടാം
ഈശനൊഷമായ് വസിക്കാം-നമ്മളിതെല്ലാം
വാശിയോടെ ചെയ്യുമെന്നു മാടുപാമ്പേ !

18 കലകളറുപതും-നാലുമറിഞ്ഞേൻ
അവയ്ക്കും മേൽദൂരെയൊന്നുള്ളതുമറിഞ്ഞേൻ.
അക്കലയാൽ മനസ്സിനെയൊടുക്കിടും ഞാ-
നീശനേ, യെൻ സൽഗുരുവെ--ന്നാടു പാമ്പേ !

19 ചീറും പുലി, ആനയോടു-സിംഹവീരനും
നിന്നടികളെഷണിഞ്ഞു സേവചെയ്തിടും
കരുത്തേറും ബ്രഹ്മത്തോടു-പററിച്ചേർന്നുനിൻ
കരുത്തിനെക്കാട്ടി നി—ന്നാടുപാമ്പേ !

—o—

# 7. ആശാരാഹിത്യം

1 ചന്തമാം വീടും നാടും സമ്പത്തു മറെറല്ലാവും
അന്തകൻ നമ്മെക്കൊണ്ടു പോകുമ്പേൾ കൂട്ടിനുണ്ടോ ?
ദേഹം നശിച്ചു പോയാൽ മറെറല്ലാമെന്തിനാവോ ?
മോഹത്തെക്കൈവെടിഞ്ഞു പാടുനി--യാടുപാമ്പേ !

2 ആന, സേനയും തേരും പ്രൌഢികൾ മററുമേതും
താനററുപോയാൽ പിന്നകമ്പടി പോകുമാർക്കോ ?
ജ്ഞാനമില്ലാത്ത നായ്ക്കൾക്കൊക്കെയും ബുദ്ധിചൊല്ലി
ജ്ഞാനം വരുത്തുവാനായ് പാടിനീ--യാടുപാമ്പേ !

3 മൂർദ്ധാവിൽ മിന്നിടുന്ന മാണിക്യരത്നം നെഞ്ചിൽ
ചാർത്തവേ ചാഞ്ചാടുന്നമുത്തുമാല്യങ്ങ, ളഷോൽ
വൈരം പതിച്ചുമിന്നും കങ്കണങ്ങളും മന്നിൽ
ചീരററഴിഞ്ഞുപോമെ, ന്നോതിനീ--യാടു പാമ്പേ !

4 ആകാശ ചുംബിയാകും മാളിക, മണ്ഡപങ്ങ
ളാകാരം കൂടും മതിൽ ക്കെട്ടുകൾ, കൊട്ടാരങ്ങൾ
ചാകുന്ന നേരത്താർക്കും തുണയില്ലെന്നറിഞ്ഞോരി
ലോകമേ വെറുത്തിടും കഥ ചൊല്ലി--യാടൂ പാമ്പേ !

5 മലപോൽ കുമിഞ്ഞപൊന്നുകൂട്ടി വച്ചിരിക്കുന്നോർ
കൊലകാലൻ വരുന്നേരം വാരിക്കൊണ്ടോടുമെന്നോ-?
അലയാതെ തൻെറ യുള്ളം ഈശനിൽ ചേർത്തുവച്ചോർ
കാലനെപ്പേടിക്കേണ്ടെന്നോതി നീ--യാടൂപാമ്പേ !

6 പഞ്ഞിമെത്ത, യും പൂവിൻമെത്തയും മററുമെല്ലാ-
മഞ്ചിടും ചുടലതന്നിൽ തീയെരിച്ചിടുന്നേരം
താനുണ്ണും സുഗന്ധങ്ങളൊക്കെ ദുർഗന്ധങ്ങളായ്
മാറീടുമെന്നും കണ്ടു പാടി നീ--ന്നാടുപാമ്പേ !

7 മധുരക്കനികൾ തേനുംവെല്ലവും ഗുളങ്ങളും
സ്വാദിന്നുവേണ്ടതെല്ലാ മുണ്ടും പിൻ ചത്തുപോയോർ
ഉയിരററു പോയതിൽ പിൻകണ്ണെന്യേ കണ്ടു പോരും
മധുരസ്വരൂപ സത്യത്തെപ്പാടിയാടൂ പാമ്പേ !

8 മദമിളകും പരിമളങ്ങൾ രൂപാലങ്കാരമോടാ
മദനൻെറ യാലവട്ടം വെൺചാമരം കൊടിയും
നീയന്തകൻെറ മുമ്പിൽ ചെല്ലുമ്പോൾ നിന്നെപ്പോററാ-
നായി വന്നെത്തില്ലെന്നു നൃത്തം ചെയ്തോതൂ പാമ്പേ !

9 മക്കളും ഭാര്യയും തൻകൂടെപ്പിറന്നോർ മററും
ദുഖിക്കും ഞാൻ മരിച്ചാലാരുമേ കൂടെപ്പോരാൻ
ഇക്കണ്ടതെല്ലാം സൃഷ്ടിചെയ്തോൻെറ കീർത്തനങ്ങ–
ളൊക്കെയും പാടിപ്പാടി മേൽക്കുമേലാടൂപാമ്പേ !

10 കാനലിൽ വെള്ളംകണ്ടു മാനോടിച്ചെല്ലുമ്പോലെ
യാനന്ദിച്ചിടും മിഥ്യാലോകത്തു മൂഢരെല്ലാം
സത്യത്തെക്കണ്ടോരാരും വമ്പുരയ്ക്കില്ല, സത്യ
മൂർത്തിയെത്തൊഴുതു പാടാമെന്നോതി യാടൂപാമ്പേ !

# 8. സ്ത്രീഭ്രമരാഹിത്യം

1 വെയിലേററ മഞ്ഞൾ പോലെ ശോഭിക്കും പെണ്ണിൻകാന്തി
പൂരത്തിൽ ഭ്രമിച്ചോടിച്ചെല്ലുന്ന മാനുഷന്മാർ
ആവോളമിലവു കാത്തിട്ടോടും ശുകം പോൽ ദേഹം
ചാവോളം വാണു, മാറിപ്പോം പിന്നെന്നാടുപാമ്പേ!

2 പന്തൊക്കും സ്തനം, വണ്ടിൻമെയ്യൊത്ത കണ്ണുംചേർന്ന
ബന്ധുരാംഗിതൻ ചന്തമുള്ളൻപോടുണ്ട ശേഷം
ഛീ' എന്നെറിഞ്ഞോർ കാട്ടിൽ പക്ഷിയെക്കൊന്നുതിന്നു
ദൂരത്തെറിഞ്ഞോരാകുമെന്നോതി യാടുപാമ്പേ !

3 പിന്നീടു വററിപ്പോകും വട്ടസ്തനത്തെത്തൊട്ടു
കുന്നിനോടുപമ ചൊല്ലി വാഴ്ത്തും മനുഷ്യൻ പെണ്ണിൻ
ദുർഗന്ധിയാമുപസ്ഥകുപത്തിൽ വീണു നിത്യ
ദുഃഖത്തിൽ താണുപോമെന്നോതിനിന്നാടുപാമ്പേ !

4 ചലമൂറും പെണ്ണിൻ കണ്ണു, വടിവാൾപോൽ നീണ്ടതെന്നും
കലയോട് വർണിച്ചീടും സ്ത്രീലമ്പടന്മാരെല്ലാം
കുലമേന്മ സംസാരിക്കും കൂമന്മാർക്കൊത്തേ, രായ്, പിൻ
കുലമററു തീയിൽ പതിച്ചീടുമെന്നാടുപാമ്പേ !

5 പെണ്ണിൻെറ, ചിക്കിനാറും, കുന്തളം മുകിൽപോലെന്നു
വർണിപ്പോരോതും സ്തനം ചെപ്പിന്നു തുല്യമെന്നും
മാനസംഞെക്കി, ഞെക്കിപ്പെണ്ണിനെച്ചിന്തചെയ്യും
മാനവൻ മറന്നേപോ മീശനെപ്പാടിയാടു.

6 പെണ്ണിൻെറ നാറിയൂറും തുപ്പൽ വാരമൃതമെന്നും
നിർണയം ചേറളിക്കും നാസി നൽകുമിഴാണെന്നും
ചൊല്ലുന്ന ബുദ്ധികെട്ട മൂഢന്മാർ, സൃഷ്ടിസത്യം
തെല്ലറിയാത്തോരെന്നു ചൊല്ലിനീയാടുപാമ്പേ !

7 മയിലാണു കുയിലാണെന്നും മാണിക്യരത്നമെന്നും
മാനാണു, തേനാണെന്നു, മാനന്ദമമൃതമെന്നും
തീരാത്ത പുതുമയെന്നും വാഴ്ത്താതെ, പെണ്ണെന്നായാൽ
നേരേകടിച്ചു ദൂരെത്തുപ്പുമെന്നാടുപാമ്പേ !

8 മിന്നലിൻ കൊടിയാണെന്നും ജ്യോതിസ്വരൂപമെന്നും
മന്നിൽ കൃശാംഗിയെന്നും പൂവല്ലിയെന്നും, കാണാൻ
രാകേന്ദുവെന്നും ചൊല്ലിപ്പെണ്ണിനെപ്പുകഴ്ത്താതെ
പോകും ഭയന്നുമാറി, യെന്നോതിയാടുപാമ്പേ !

9 മണ്ണിൽ ചെയ്യും ഘടത്തിൽ മഞ്ഞൾ പൂശിയെന്നും തിങ്ങി–
വീണ്ടും കൃമിക്കൂട്ടത്തിൻ വർണ്ണത്തോൽമറയെന്നും
നാറും ചെളിക്കുണ്ടെന്നുമോർത്തു പെണ്ണിനെക്കണ്ടാൽ
മാറിപ്പോയിടും താനെന്നോതി നീയാടുപാമ്പേ !

—o—

## 9. ഉപാധിതത്ത്വം

1 മാംസക്കുഴിയിൽ നിന്നും മണ്ണെടുത്ത്
ചോരവെള്ളത്തിൽ കുഴ, ച്ചുണ്ട പിടിച്ച്
കേമൻ കുശവൻ ചമച്ചോരീ ദേഹം
വായടയ്ക്കാത്തതാണെ–ന്നാടുപാമ്പേ !

2 രണ്ടാൾ കുഴച്ച മണ്ണൊരാൾ മെനഞ്ഞ്
രണ്ടഞ്ചു മാസവുലയിൽ വച്ച്
ഉണ്ടാക്കും ദേഹമരക്കാശിനും മേൽ
കൊള്ളാത്തതാണെന്നോതി–യാടുപാമ്പേ !

3 നേരമ്പോക്കെന്നോണം–പാമ്പുകടിച്ചു
മാല്ലോകർ കാണവെ–വിഷംപെരുകി
മാററിക്കൊള്ളാൻ പെണ്ണു–മാവിഷത്തെ
പെററിട്ടു താഴെയെ–ന്നാടുപാമ്പേ !

4 ചീയും മലവും ചെന്നീർ നിണവു–
മായേറെ നാറും കുടമുടഞ്ഞാൽ
നായ്, നരി, പേയും കഴുകനുമായ്
മത്സരിച്ചുണ്ണുമെ–ന്നാടുപാമ്പേ !

5 നീരിൽ തിരനുരകൾ നീരിലറും പോൽ
ദേഹവുമൊടുങ്ങും. മൂ-ണ്ടായിടത്തേ

ജീവന്മാർ കോടി ചമച്ചവന്നെ
പററവെ പററിച്ചേർ– നാടുപാമ്പേ!

6 നാറും മത്സ്യത്തെ യെത്ര–യെത്ര വെള്ളത്തിൽ
മാറി മാറിക്കഴുകിയും–നാററം പോമോ?
തീർത്ഥങ്ങളാടിയും നാറുമീ ദേഹം
നാറാതായ്ത്തീരില്ലെ– നാടുപാമ്പേ!

7 കാച്ചമരത്തിലേറെക്കല്ലുപെടും പോൽ–കർമ്മം
വാച്ച ദേഹത്തിലേറെ വ്യാധിയും പെടും
വാച്ച തപമുടയോർ വാണിടും ചിരം
ഒച്ചയിട്ടിതുപാടി– യാടു പാമ്പേ!

8 നാറും നവദ്വാരമുള്ള തുരുത്തിദേഹ–
ത്തുള്ളിലേറും കാററു ശബ്ദം വിടും വെളിയിൽ
ഈശ്വരനെ ച്ചേരാതോർക്കി ഷീറത്തുരുത്തി
മണ്ണോട് മണ്ണാമെ– നാടു പാമ്പേ!

9 മരഷാവ പോൽ മണ്ണിലുരുവം ചെയ്ത്–അതിൽ
തരം പോലെ ജീവനെന്ന സൂത്രത്തെയാട്ടി
മറയ്ക്കുള്ളിൽ കളിപ്പിച്ചോൻ കൈവിടുന്നേരം
മറിഞ്ഞു മൺ ചേരുമെ– നാടു പാമ്പേ!

10 ദശനാടി, ദശവായു–ധാതുക്കളേഴും
ചേർന്ന മരക്കഷേലായ–ദേഹമുടയും
അലയാത്ത കഷലിനെ യൊരേ വെള്ളത്തിൽ
എന്നാളു മോട്ടാമെ– നാടു പാമ്പേ!

—o—

# 10 മമതയൊഴിവ്

1 താമരയിലയിൽ വെള്ളം തങ്ങിനിന്നിടാ-
ത്തന്മയെപോലുലകത്തെ, ത്തൊട്ടു തൊടാതെ
ശുദ്ധ നിണം പോൽ വിളങ്ങും, ജ്യോതിപദത്തെ
ഭക്തിയോടെ, തൊഴുതുനി- ന്നാടു പാമ്പേ !

2 കൊല, കള്ളം, കാമ, മെന്നിദുർഗുണങ്ങളെ
ചേലോടൊഴിച്ച്, ജ്ഞാനക്കണ്ണു തുറന്ന്
മിന്നിനിൽക്കും വെട്ടവെളിച്ചിദാകാശത്തെ
നിന്നകത്തേ കണ്ടു തെളിഞ്ഞാടു പാമ്പേ!

3 മുററിയ പുളിമ്പഴത്തിൽ തോടിനെപ്പോലെ
പററിടും ബന്ധുക്കളോടും മമതയെന്യേ
പററിനിൽക്കൂ പരമന്ന, യെൻ്റെ മനസ്സേ !
മററൊക്കെയും പാഴാണേ,നാടു പാമ്പേ !

4 ചേറുവാരിപ്പൂശിയതു കഴുകിടും പോൽ
നാറുമിപ്രപഞ്ചബന്ധം വിട്ടുമാററുവോർ
പിന്നെയ ബ്രഹ്മസ്വരൂപപ്രാപ്തിതൻ മാർഗ-
മൊന്നിനെയേ തേടൂ എന്നാടു പാമ്പേ !

5 എണ്ണെയ്ക്കെന്തു ബന്ധമതുവാഴുമഷിനോ-
ടെന്നപോൽ നീ മരുവീടൂ ജഗത്തിങ്കലേ
കണ്ണിനും കണ്ണാ,യതിന്നും, കണ്ണാമൊളിയെ
ക്കണ്ടു ബന്ധമറുത്തുവെന്നാടു പാമ്പേ !

6 കക്കിയ ചോറും കറിയും ഭുജിച്ചമററും
നോക്കിടും കണ്ണിന്നശുദ്ധമായ് വരുമ്പോലെ
കണ്ടുപോരും ജഗത്തിനെ 'ഛീ' എന്നു തള്ളി-
ക്കൊണ്ടതിലേ ബ്രഹ്മത്തെക്കണ്ടാടു പാമ്പേ !

7 കോപമാകും മത്തേഭൻ തന്നഹങ്കാരത്തെ
കൂർമ്മ ബുദ്ധിയാകുമങ്കുശത്താലടക്കി
ദീപിക്കുന്ന ചിത്സ്വരൂപം കാട്ടും ചിത്തിന്നെ
ച്ചേർന്നു നിന്നു മുക്തനായെ ന്നാടു പാമ്പേ !

8 നിത്യമെന്ന കുന്നിലേറി നിന്നുകൊണ്ടേ, നെൻ
നിശ്ചയം പോൽ നിർമ്മലനായ്ത്തീർന്നുകൊണ്ടേൻ ഞാൻ
എന്നെ വിൽക്കാതെൻെറ കടം വീട്ടിയെന്നായേൻ
ശാശ്വതനായ് ഭവിരച്ചന്നു– മാടുപാമ്പേ !

9 മനമെന്ന കുതിരയെ വാഹനമാക്കി
മതിയെന്ന കടിഞ്ഞാൺ വായ്ക്കകത്തു പൂട്ടി
ധൈര്യമെന്ന ജീനിമേൽ കയറിയാനന്ദ–
ത്തോടു താൻ സവാരിചെയ്തെ– ന്നാടു പാമ്പേ!

10 ആശയാകും പാദുകത്തിൽ പദങ്ങളേററി
അഹങ്കാരക്കാടിന്നെച്ചുവിട്ടിത്തള്ളി
മോഹമെന്ന ദുർഗുണത്തെ ത്തീയിലെരിച്ച്
കാലമെല്ലാം കടന്നു വെന്നാടു പാമ്പേ!

11 കാമനാകും ശത്രുവിനെ യരിവാളിനാ–
ലാക്രമിച്ചു ജയിച്ചുള്ളിലടക്കിവച്ചേൻ
ദുഃഖമാകും പുനർജ്ജന്മത്തിന്നെയകററി
തല്പരത്തെക്കണ്ടേനെ– ന്നാടു പാമ്പേ !

12 തേനരിക്കു മിച്ചയെപ്പോൽ ചിന്ത ചിതറി
അലയാതെ ചിത്സ്വരൂപ ദരശനം കണ്ട്
വാനിന്നും മേൽ ശുദ്ധ ധ്വാനമൊന്നിനെച്ചെയ്ത്
മൗനത്തെക്കൊണ്ടേനെ– ന്നാടു പാമ്പേ!

13 ജ്യോതിയെക്കണ്ടേ, നാടും പാദത്തെക്കണ്ടേൻ
ശുദ്ധവെളിക്കുള്ളിൽ നടരാജനെക്കണ്ടേൻ
എൻ തലയെത്തൊട്ടു മോളിൽ ചേരത്തൊരു പാദം
സദ്ഗുരുവിൻ പാദമെ– ന്നാടു പാമ്പേ !

14 ആൽചുവട്ടിൽ വാഴിക്കുള്ളിൽ വാണിടും പാമ്പേ!
അരശടിപ്പോട്ടി,നുള്ളൊളിച്ച പാമ്പേ!
വാലടി തന്നിലേ നോക്കി നോക്കി, യൊതുങ്ങി
ഉറങ്ങാ, തുറങ്ങുമെ– ന്നാടു പാമ്പേ!

15 ആഴികയർത്താലെത്ര മേരുവോളം
പാതാളം കയർത്താലും ഭൂമിയോളം

ഭൂമികയർത്താലും ചന്ദ്രനോളം എന്ന
വീര്യത്തെക്കൈവിടാതെ നി– ന്നാടു പാമ്പേ!

16 വായുവിനെ, ഭക്ഷണമെന്നാക്കി ശയിച്ചും
വർഷജലം കുടിക്കുവാൻ മടിനിമിത്തം
ബാലേന്ദുത്തണുഷിനെക്കാച്ചിക്കുടിച്ചും–വെട്ട
വെളിയോടു ചേർന്നു നി– ന്നാടു പാമ്പേ !

17 മാനസം രചിച്ചോരതിർ വരമ്പഴിച്ച്
ബുദ്ധിയാമഖണ്ഡ ബോധത്തിന്മേൽ വസിച്ചു
ചിത്തേ സ്വരൂപമാകുമാദി പദത്തെ
എത്തിഷിടിച്ചു നി– ന്നാടു പാമ്പേ !

18 കാടു, മല, നദി, കടൽ. കാശിയും തേടി
കാൽ കുഴച്ചു നടന്നാലും ഫലമെന്തയ്യോ?
മുക്തിമാർഗമെന്താണെന്നറിഞ്ഞുകൊള്ളാൻ
വേദാന്തത്തുറയിൽ നി– ന്നാടു പാമ്പേ !

19 അമ്പുള്ളിലില്ലാർക്കു മുക്തി ലഭിക്കാൻ
വമ്പാണെന്നുള്ളിലറിഞ്ഞു, കള്ള–
ഷഞ്ചേന്ദ്രിയങ്ങളെക്കൊന്നു കാല–
കാലനെച്ചേർന്നു നി– ന്നാടു പാമ്പേ !

20 സൂര്യനെക്കണ്ടു ശൈത്യം ശമിഷിക്കുമ്പോൾ
സ്വന്ത ബന്ധങ്ങൾ ചിത്ത വൃത്തിയാൽ മാററി
നാഥനെ, ദർശിച്ചു ഭക്തി:വായ്പിനാൽ. വിട്ടു–
മാറാതെ ചേർന്നു നി– ന്നാടു പാമ്പേ !

21 കാന്തക്കോടിരുമ്പൊത്തു ശുദ്ധമനത്തെ
സ്വാന്തത്തിൽ ചേർത്തുവച്ചഭേദമാക്കി
ശാന്തമായോടും തോണി മുനയെഷോലേ–
കാന്തത്തിലേ നിന്നി– ന്നാടു പാമ്പേ !

22 ഉളിതേയ്ക്കും കല്ലി,ന്നൊട്ടനക്ക മുണ്ടോ!
ഉലകത്തിൽ മൂഢർക്കുണർച്ചയുണ്ടോ?

പുളിതേച്ചെന്നാലും ചെമ്പിൽ ക്ലാവൊഴിയുന്നോ ?
ജളൻ വിടില്ല വിദ്യയെന്നാടു പാമ്പേ !

23 പോരിന്നിടയ്ക്കു സൂചി തഷിയാൽ പോലെ
ചേരില്ല മുക്തി കർമ്മക്രിയകളാലേ
അരുളായോ രാദിഗുരുതന്നരുളിനാൽ
ആനന്ദം പ്രാപിച്ചെ- ന്നാടു പാമ്പേ!

24 എട്ടിലെ ച്ചുരയ്ക്ക കറിചമയ്ക്കാൻ നന്നോ ?
എട്ടുദിക്കു മലഞ്ഞാലും മുക്തിനേടുന്നോ ?
നാട്ടിലൊരു കോവിൽ വച്ചു പൂജചെയ്താലും
നാഥനെക്കാണുന്നില്ലെ,- ന്നാടു പാമ്പേ!

25 തന്നെയറിയുന്നോർ തന്നെ മറയ്ക്കും
തന്നെയറിയാത്തോർ വമ്പുപറയും
പിന്നെയൊരു ദൈവത്തിനെഷണിയുന്നില്ല
തന്നൊളിയെ ക്കണ്ടോനെ- ന്നാടു പാമ്പേ!

26 പാലൊളി പോലെ പരക്കും ചിൽ പ്രകാശത്തെ
പൊൽപുടത്തിൽ തിളങ്ങിടും കനകം പോലെ
ഭ്രൂമദ്ധ്യം സുഷുമ്നയെക്കണ്ടു കൊണ്ടി-
ങ്ങാനന്ദ മുണ്ടെനെ- ന്നാടു പാമ്പേ!

27 ഉള്ളിൽ തെവിട്ടുമ്പോൾ വിനമൃതം
ഉണ്ടു പിൻ ദേഹത്തിന്നിമ്പമെല്ലാം
ഓക്കാനമിട്ടു വെറുക്കുമാറാ-
യുള്ളം കളിച്ചു നി- ന്നാടു പാമ്പേ!

28 മത, ജാതി, യാചാരഭേദമെല്ലാം
മദമുള്ളോർക്കല്ലാതെ സത്തുക്കൾക്കുണ്ടോ ?
ശിവമയമാകാതെ ഭ്രമം മാറുമോ ?-സിദ്ധർ
സിദ്ധാന്തം പാടി നി- ന്നാടു പാമ്പേ!

29 പൂജചെയ്താൽ ശുദ്ധബോധം വരുമോ ?
പുണ്യം വരുമോ, ഭൂ, പ്രദക്ഷിണം ചെയ്താൽ

ആശനന്നായററ നേരത്താദിവസ്തുവെ
പ്രാപിക്കാമെന്നോതി- യാടു പാമ്പേ!

30 ആദികാരണമറിഞ്ഞാലുലകം മൂന്നും
തന്മുമ്പിൽകണ്ടു നിത്യ മുക്തി പ്രാപിക്കാം
ജാലങ്ങൾ പഠിച്ചെന്തു ഫലമുണ്ടിടാൻ
ജാലമാണിലോകമേയെ- ന്നാടു പാമ്പേ!

31 ആദിയററ ലോകമിങ്ങ നാദിയാൽ ചമ
ച്ചുള്ളതാണെന്നറിയുന്നോർ സത്യമറിവോർ,
ശാശ്വത ത്വംതന്നെ മഹത്താത്വമായതും-മററൊ-
രാശക്കു വകയില്ലെ- ന്നാടു പാമ്പേ

32 ആയിരത്തെട്ടിതൾകളിലമരുംസിദ്ധർ,
അണ്ഡമെല്ലാം നിറയുന്നോരത്ഭുത സിദ്ധർ,
കായമെന്യേ ചരിക്കുന്ന കാരണ സിദ്ധർ,
കണ്ണിനവരൊളിയാണെ- ന്നാടു പാമ്പേ!

33 നാല്പതു മുക്കോണത്തിന്നും നടുനിലയെ
തൻനിലയാക്കുന്നോരരുപ രൂപികൾ
ഉന്നതരായ് സ്വയം വാഴ്ത്തുമുമ്പരുമിവർ
തന്നടികൾ പണിയുമെ- ന്നാടു പാമ്പേ!

34 കണ്ടെന്നോരൊരിക്കലും മിണ്ടുകില്ല
മിണ്ടുന്നോരാരുമേ കണ്ടോരല്ലേ
ദേഹമേ താനെന്നോർ ദേഹിയെക്കാണാ-
മോഹത്തെ വിട്ടുകളി- ച്ചാടു പാമ്പേ!

35 ആറുകലയ്ക്കുള്ളിലാടിടുന്നോൻ
മാറിഷോമ്മുമ്പൊരു കോട്ടകെട്ടൂ
വീണ്ടും വരില്ലവൻ പോയ്മറഞ്ഞാൽ
പോവുമ്മുമ്പെത്തിഷിടി- ച്ചാടു പാമ്പേ!

36 അന്തമില്ലാതേറെപ്പുണ്യം ചെയ്തും
അന്തകാന്തന്നെ യുള്ളിൽ സ്മരിച്ചില്ലെങ്കിൽ

ഭക്തിയില്ലെങ്കിൽ, തപോഫലങ്ങളെല്ലാം
വ്യർത്ഥമായ്ത്തീരുമെ- ന്നാടു പാമ്പേ!

37 വിശ്വമാകെ സ്വന്തമായ് കണ്ടാലുമെന്തേ ?
ആദികാരണത്തെത്തെല്ലും സ്മരിച്ചില്ലെങ്കിൽ
ജീവിതം പാഴാകുമയ്യോ ! സൃഷ്ടി
കർത്താവെ മറന്നൂടെ- ന്നാടു പാമ്പേ!

38 കല്യാണ വേഷം കണ്ടുള്ളം ഭ്രമിച്ചും
മക്കൾ, ഭാര്യ, ബന്ധുക്കളുമായ് രമിച്ചാലും
തൻ പിണത്തെത്തന്നിൽ കാണാതിരുന്നാൽ
പുനർജ്ജന്മം ഫലമെ- ന്നാടു പാമ്പേ!

39 ജനിമൃതിഷിണികളെയകററി നിർത്താൻ
ഒരുമരുന്നുള്ളതിനെ ക്കേൾക്കുമോനീയും
മനമെന്ന പൂട്ടും ചിന്തയാം കവാടവും
തുറന്നാൽ പിന്നൊന്നും വേണ്ടെ- ന്നാടു പാമ്പേ!

40 മരിച്ചോരേ വരിഷ്ഠന്റെ നിലയിലെത്തൂ-ജീവി
ച്ചിരുന്നാലും തന്നെ ഒട്ടുമറന്നെന്നവർ
മരിച്ചവർക്കൊഷമെന്നു മരിക്കുമ്മുമ്പേ
തിരിച്ചറിയേണമെ- ന്നാടു പാമ്പേ!

—o—

# 11. നാലടിഗാനങ്ങൾ

1 ആകാര വീഥിയിൽ–പന്നഗമായി
ആനന്ദഷാടത്തിൽ–പടം വിരിച്ച്
ഊകാരഷൊരുളിങ്ക–ലൊത്തൊടുങ്ങി
ഓടി വകാരത്തിൽ–ദേഹം നീട്ടി
നിദ്രയെത്താണ്ടുന്ന–മന്ത്രത്തിന്നെ
ചിത്താം പാമ്പാട്ടിയും–ബോധിഷിക്കെ,
കൊല്ലുന്ന ജനനത്തെ–പേരറുത്ത്
മായാബന്ധം കടന്നുവെ– നാടു പാമ്പേ!

2 തന്ത്രമോതും–തന്നെയറിയാത്തവർ
മന്ത്രമോതും–സത്യമറിഞ്ഞിടാത്തോർ
മന്ത്രം ജപിക്കും–മനക്കോട്ടയ്ക്കുള്ളിൽ
വാതിൽ കാണാ–ത്തവർ മതിലു ചുററും
ഇന്ദ്രിയങ്ങൾ മാ–ഞ്ഞന്തർമുഖനായി,
അരുളെന്നും ജ്ഞാനം സ്വരൂപമാക്കി,
ഇമ്മരുന്നിന്നെത്താനുണ്ണുമെങ്കിൽ
ജന്മം മേലില്ല എ– നാടു പാമ്പേ!

3 കളിമണ്ണു കൊണ്ടൊരു കഷൽ ചെയ്ത്
ഘനമുള്ള പായ്മരം വെളിയിൽ നാട്ടി
പഞ്ചേന്ദ്രിയങ്ങളെ ച്ചുക്കാനാക്കി
അറിവെന്ന നങ്കൂരം നാട്ടി മെല്ലെ
ആകാശ രൂപത്തെയുള്ളടക്കി
വേദാന്തമാകും കടലിലോട്ടി
സാക്ഷാത്ക്കരിച്ചെന്ന ജ്ഞാനിമാരു-
ക്കടെവിലടുഷിച്ചെ– നാടു പാമ്പേ!

4 ഉള്ളത്തിനുള്ളിലുണരവേണം
ഉള്ളും പുറവുമറിഞ്ഞിടേണം
മൂലാഗ്നി തട്ടിയുണർത്ത വേണം
നാഡികൾ തന്നിൽ ചെലുത്തിടേണം
മിഥ്യേന്ദ്രിയങ്ങളെത്തള്ളിമാററി
ഭ്രൂമധ്യത്തിന്നെ നീനോക്കുമെങ്കിൽ

മിന്നും പരം ജ്യോതി തന്നെക്കണ്ട്
ശിവപദം കണ്ടേനെന്നാടു പാമ്പേ !

ഓങ്കാര സ്തംഭത്തിലുച്ചിതമേ-
ലുള്ളും പുറവുമറിഞ്ഞു വേഗം
ആങ്കാരക്കോപ മറത്തു വിട്ടി-
ട്ടാനന്ദ വെള്ളത്തിൽ മുങ്ങി നിന്നാൽ
ചാവും കാലം ദുഃഖമൊക്കെയൊഴിഞ്ഞ്
വിധി നിഷേധം പോയി, ശാന്തമായി
ഉറങ്ങാതുറങ്ങി, സുഖമടഞ്ഞ്
'ത്വം തത് അസി' യായെ– നാടു പാമ്പേ!

6 വൈരാഗ്യക്കുടത്തിലേ പാമ്പടയ്ക്കാം
വേദാന്ത വെളിതന്നിൽ വിട്ടാട്ടിടാം
കരണങ്ങളെഷിടിച്ചു തീററിയിട്ടിടാം
ചാവുമ്പോൾ ജ്യോതി പ്രകാശമാകും
അശ്വത്തിന്മേലേറി ലോകമെങ്ങും
ചുററിത്തിരിഞ്ഞ്, നിത്യ സത്യത്തെക്കണ്ട്,
ചൊല്ലാത്ത മന്ത്രമോതി സാധന നാലും
മെല്ലവെ കൈവന്നെ– നാടു പാമ്പേ!

7 ദേഹമാം കുടത്തിങ്കൽ നിന്ന പാമ്പിനെ
കാരുണ്യക്കടലിങ്കൽ നീന്തുവാൻ വിട്ട്
അൻപാം സുഷുമ്ന തന്നമൃതം തളിച്ച്
ബ്രഹ്മ വസ്തുവിൻ നിത്യനിലയെക്കാട്ടി
മായയാം ശുദ്ധവെളി തന്മേലേറി
ശുദ്ധ വസ്തുവിനെത്തേടി വെളിപ്പെടുത്തി
ശക്തി മണ്ഡലം താണ്ടി ശൂന്യവും താണ്ടി–
ട്ടാനന്ദം കൊണ്ടേനെ– നാടു പാമ്പേ!

8 മൂലാധാരാഗ്നിയിൽ കുരുത്തെഴുന്ന
സുഷുമ്നാ, മാർഗ്ഗത്തിൽ കൂടി മോളിൽ
മേലേ നിലയിലെത്തി ബ്രഹ്മരന്ധ്രം
തന്മുകളാത്മാവിൽ വാണിരിക്കാം
അക്ഷരാശക്തി തൻ കാരുണ്യത്താൽ

പരഗതി, ജ്ഞാന സ്വരൂപമായി
ആലിലമേൽ വാഴും വിഷ്ണുവോടൊത്ത്
ആനന്ദം പ്രാപിച്ചെ– നാടു പാമ്പേ!

9 വഞ്ചക രിന്ദ്രിയ മഞ്ചിനേയും
ചിത്താശ്വത്തോടൊത്തു ചേർത്തു വച്ചും
മലബന്ധലോകം നിവൃത്തി ചെയ്തും
ഗുരുവിനെ പ്രാപിക്കാനാശയോടേ
ജ്ഞാനഭൂമികളഞ്ചും താണ്ടി നിന്നാൽ
ചന്ദ്രമണ്ഡലത്തെക്കടന്നതാകും
ചുററിവന്നു ഭൂലോകക്കടൽ വററി–
ച്ചാനന്ദമായേനെ– നാടു പാമ്പേ!

10 സദ്ഗുരുവാ മീശന്നരൂപ രൂപം
ലക്ഷ്യമാക്കി ജ്ഞാനത്തോക്കു ചൂണ്ടി,
വെട്ടമെന്നോരിരുട്ടിനെ യുണ്ടയാക്കി
ആനന്ദമായപ്ഷോളതും കടന്ന്
മുക്തി വലയ്ക്കുള്ള ജ്ഞാനത്തെക്കൊന്ന്
പ്രാപ്യത്തെ പ്രാപിച്ചെ നാടു പാമ്പേ!

11 വേടൻ ഗുഹകളിൽ കാടിളക്കും
കൊല്ലനുലയിങ്കൽ തീമൂട്ടിടും
തട്ടാൻ പണിക്കൂടം പൊന്നാക്കിടും
ശ്രുതികളറിവിനെയും ജ്വലിപ്പിക്കും
വല്ലഭൻ ബന്ധങ്ങൾ ചുട്ടെരിക്കും
സത്യ സ്വരൂപം കണ്ടെന്നു മോതും
ഒന്നും ചെയ്യാതെ ചുമ്മാതിരുന്ന്
പരാപരം ചേർന്നോ നെന്നാടു പാമ്പേ!

12 ജാതി ഭേദങ്ങളിൽ തീ കൊളുത്താം
ചിത്തംബരത്തിങ്കൽ രൂപം വയ്ക്കാം
ബ്രഹ്മരന്ധ്രത്തിങ്കൽ കുളിച്ചു വാഴാം
ഒന്നുമല്ലാത്തതിനോടു ചേരാം
അദ്വൈതം പേണിയതിലുറങ്ങാം
സുഖമെന്ന പെണ്ണൊടു രമിച്ചിരിക്കാം

ലോക നിർമ്മാതാക്കളഞ്ചു പേരും
ഇതിനെ ത്തെല്ലറിയില്ലെ— ന്നാടു പാമ്പേ!

13 സൂചി ദ്വാരത്തിനുള്ളിൽ പാമ്പടയ്ക്കാം
ഉലകെല്ലാം ചുററിയുലാവി വന്നിടാം
അശുദ്ധമാം ജനനത്തെ മറന്നിരിക്കാം
മനമൊത്തിടുമ്പോളതു വീശി വിട്ടിടാം
മിഥ്യയാമിന്ദ്രിയങ്ങളെത്തീററിയിട്ടിടാം
മനംമാഞ്ഞൊരുച്ചിയിലേ ഏറിയാടിടാം
മിണ്ടിടുമക്ഷരങ്ങളെ വിഴുങ്ങിടാം നാം
ജനിമൃതി ദുഃഖമററെന്നാടു പാമ്പേ!

14 പൊന്നിൻ കുടത്തിലേ പാമ്പടയ്ക്കാം
അഗ്നിക്കോട്ട തന്മേലേറാൻ പഠിക്കാം
മാണിക്യത്തൂണിന്മേൽ വിട്ടാട്ടിടാം
മനം, വാക്കു, ദേഹങ്ങളുമങ്ങർഷിക്കാം
ബന്ധത്തെ ലജ്ജയോടറത്തെറിയാം
അന്തകാന്തകൻ പദത്തിൽ ചേർന്നു വാഴാം
മാർഗത്തിൻ പടികൾ കണ്ടതിൽ കയറാം
ഇച്ചൊന്നതൊക്കെ ബ്ഫലിക്കുമെന്ന്
അവന, മവനം എ— ന്നാടു പാമ്പേ!

15 പൂർണ ക്കുടത്തിലേ പാമ്പടയ്ക്കാം
നൽപ്രാണ വായുവിനെ വാരിയുണ്ണാം
നിറഞ്ഞ കുടങ്ങളെ ത്തള്ളി മാററാം
മായാ സ്വപ്നങ്ങളെത്തൂത്തു മാററിടാം
ചിത്സ്വരൂപത്തിങ്കൽ പരന്നാടിടാം
പഞ്ചേന്ദ്രിയങ്ങളെ ബലിയർഷിക്കാം
ആനന്ദ രൂപത്തിലാറാടിടാം പര
മാനന്ദ നായേനെ— ന്നാടു പാമ്പേ!

—o—

# 12. തത്ത്വമസി ഖണ്ഡനവും ശിവബോധവും

1 അടപ്പില്ലാക്കുടത്തിൽ പാമ്പിനെ അടയ്ക്കാം
വേദാന്ത വിയത്തിങ്കൽ തുറന്നു വിടാം
ഇന്ദ്രിയങ്ങളെ യവയ്ക്കു തീററിയാക്കിടാം
പ്രാരബ്ധ മൊടുങ്ങവെ മോചനം നേടാം

2 പെരുകുന്ന മുമ്മല മായയാകും
പാമ്പത്ര ചീറിക്കടിച്ചിടുമ്പോൾ
ചൊല്ലററ മന്ത്രമോതി ഷൊറുഷിച്ചിടാം
ആത്മാവെ യനക്കാതെ- നാടു പാമ്പേ!

3 ഓങ്കാരത്തിൽ കുടി യുച്ചിയേറി
ഒൻപതു ദ്വാരത്തിനുള്ളിൽ കേറി
ഉറങ്ങാതുറങ്ങിയെന്നാടു പാമ്പേ!
ത്വം തം കടന്നു വെ- നാടു പാമ്പേ!

ഏതുലകുമിങ്ങേ, അമ്പലവുമിങ്ങേ-ആടും
പാമ്പിന്റെ കിങ്ങിണിക്കാലുമിങ്ങേ
കൈലാസം, നന്ദിവാഹനവുമിങ്ങേ
ജനി, മൃതിയററൊരിടവുമിങ്ങേ
ബന്ധുരം ശിവജ്ഞാന ബോധവുമിങ്ങേ
ചന്തമായ്തെളിഞ്ഞു നി- ന്നാടു പാമ്പേ!

—o—

# 13. താൻ

1 ലോകം പതിന്നാലുമൊന്നേ പാമ്പേ! അതി-
ലുള്ളതു സത്യത്തിൽ ബോധമൊന്നേ- അതു
നിത്യമായ് നിൽക്കുമെ- ന്നാടു പാമ്പേ!

2 ഇഡയും പിംഗലയെന്നും രണ്ടുപോലെ
യറികിലു പൊരുളതിലൊന്നേ പാമ്പേ!
ഏകാന്തമേ താനെന്നറിയൂ പാമ്പേ!

3 മൂന്നാമതവസാനം മുക്തി മാർഗം
ചിത്ത നിരോധമെന്നാടൂ- പാമ്പേ!
മുൻ നിലാവീശുമെ- ന്നാടു പാമ്പേ!

4 നാലാമതായ് പാമ്പേ! യാരുമേ- താ
ലോലിക്കും ജ്യോതിയെന്നാടുപാമ്പേ!
ശക്തിയെ ക്കണ്ടേനങ്ങെ- ന്നാടു പാമ്പേ!

5 അഞ്ചാമതായ് കാണറിവേ താനാണെന്നു
തഞ്ചമായുള്ളിലറിഞ്ഞു പാടൂ
താനേ താനെന്നും ക- ണ്ടാടു പാമ്പേ!

6 ആറാമതായ് കണ്ടിടല്ലലൊഴിഞ്ഞുള്ളൊ-
രാനന്ദമേ താനെന്നാടു പാമ്പേ!
ആശയൊഴിഞ്ഞെന്നു മാടൂ പാമ്പേ!

7 ഏഴിനെ ക്കണ്ടിട വസ്തുമാത്രയം- ഇന്ദ്ര
ജാലങ്ങളാണെന്നു മാടൂ പാമ്പേ!
തനിക്കഴിവില്ലെന്നു മാടൂ പാമ്പേ!

8 എട്ടാമതായ്ക്കാണൂ ബന്ധുക്കളെന്നുള്ള
കെട്ടിനെ പൊട്ടിച്ചെന്നാടു പാമ്പേ!
കാണാതെ കണ്ടുവെ- ന്നാടു പാമ്പേ!

9 ഒൻപതു കാണു, കണ്ടുള്ളം തെളിഞ്ഞു മി-
ന്നുന്നതേ ബോധമെന്നാടു പാമ്പേ!
വേദാന്ത്യം താനിതെ- ന്നാടു പാമ്പേ!

10 പത്തിനെ കാണൂ-പരമേ പരമായി
ഷററററിരുന്നു വെ– നാടു പാമ്പേ!
ഭക്തി യൊടുങ്ങിയെ– നാടു പാമ്പേ!

11 ആടീടും പാമ്പടിയിങ്കലൊളിച്ചെന്നാൽ
തേടേണ്ടതേയില്ലെ– നാടുപാമ്പേ!
തിരുവടിയല്ലതെ– നാടു പാമ്പേ!

—○—

# 14. തത്ത്വമസി ഖണ്ഡനവും അഖണ്ഡ ബോധവും

1 അജ്ഞാനകാര്യങ്ങ ളഖിലവു മൊഴിച്ചിട്ടു
വിജ്ഞാന മായെനെ– നാടു പാമ്പേ!
വെളിയായി നിന്നേനെ– നാടു പാമ്പേ!

2 ഒഴിയാ ജന്മങ്ങളെ ഒഴിക്കുവാൻ– മായയെ
ഷിടയ്ക്കാതെ യറത്തേനെ– നാടൂ പാമ്പേ!
ഇടരററു മാറിയെ– നാടു പാമ്പേ!

3 ബോധത്തെ യുണരാത്ത പൊല്ലാത്ത മായതൻ
ഭേദത്തെ യുണർന്നേനെ– നാടൂ പാമ്പേ!
ഭേദവും ബ്രഹ്മമെ– നാടൂ പാമ്പേ!

4 മുൻ തപസ്സാർജിച്ച പുണ്യത്തിൻ മേന്മയാൽ
ഭേദങ്ങൾ മാഞ്ഞുവെ– നാടു പാമ്പേ!
ബ്രഹ്മവും താനെന്നാ– നാടൂ പാമ്പേ!

5 അതുതന്നെ ഇതുമെന്ന് സദ്ഗുരു വോതവെ
ഇതുമതുമാമെന്നു– മാടൂ പാമ്പേ!
ഭേദങ്ങൾ മാഞ്ഞുവെ– നാടൂ പാമ്പേ!

6 ത്വം' പദത്തിങ്കലത്തൊന്നലൊഴിച്ചാകിൽ
തത്വം പദം ജ്ഞാനമെന്നറിയൂ പാമ്പേ!
വികല്പ മൊഴിഞ്ഞുവെ- ന്നാടൂ പാമ്പേ!

7. തത് പദത്തെ ജ്ജപി- ക്കാതിരുന്നാലതിൽ
മിച്ചമായ് നില്പതു ബോധം മാത്രം
ബാക്കിയൊന്നില്ലെന്നു- മാടൂ പാമ്പേ!

8 അസി പദത്തിങ്കൽ കാണവനേ ഞാനിവനെന്ന
ശിവമൊന്നേ ഞാനെന്നായാടു പാമ്പേ!
അതു നിത്യമെന്നും നീ യാടൂ പാമ്പേ!

9 ഭാഗ്യത്താൽ ഞാനാദി വേദത്തിലുരചെയ്ത
വാക്യത്തെക്കേട്ടുവെ- ന്നാടു പാമ്പേ!
ജനിമൃതിയറേറനെ- ന്നാടു പാമ്പേ!

10 അന്നേരമറിവാം തൻ തൃഷ്ടദം തരുവോർക്കു
ദക്ഷിണ കൊടുക്കാനൊന്നില്ല പാർത്താൽ
കടപ്പാടൊന്നില്ലെന്നു മാടൂ പാമ്പേ!

11 ആടൂ പാമ്പേ! തെളിഞ്ഞാടൂ പാമ്പേ! ഒരേ
ബോധമേ സർവ്വമെ- ന്നാടൂ പാമ്പേ!

—o—

# 15. അതീതം

1 വേദങ്ങൾ നാലിന്നുമർത്ഥമോതി
ജ്ഞാനത്തെഷാരിൽ പരത്തിയാലും
താനതായ് തീരുന്നതില്ല, ഹൃത്തിൻ
ചാഞ്ചല്യം മാറില്ലേ– നാടു പാമ്പേ!

2 ഭേദങ്ങളെല്ലാ മറത്തു മാററി
വിജ്ഞാന വേദാന്ത മോതിയാലും
ഭിന്നമറുന്നില്ല സ്വസ്വരൂപം
പൂർണമായ് കാണില്ലേ– നാടു പാമ്പേ!

3 അതിരററൊ രാഗമമൊക്കെ യോതി– മായാ
കാരണത്തെ ത്തുറന്നോതിയാലും
മായയൊഴിയില്ല, ജ്ഞാനമേ തൻ
രൂപമായ്ത്തീരില്ലേ– നാടു പാമ്പേ!

4 നന്നായുലക മെല്ലാത്തിനേയും
ചിത്ഘനമെന്നു താനോതിയാലും
ലോകത്തെ ബ്ഭാവനയെന്നുകാണാ– ഭാവി
തീതവും കാണില്ലേ– നാടു പാമ്പേ!

—○—

# 16. ശരീരശോച്യത

1 അടച്ച കൺ തുറക്കുവാൻ ശേഷിയില്ലാ– നരൻ
നിനച്ചിടു മിടരുകൾക്കെണ്ണമുണ്ടോ?
സഹിക്ക നീ, നിന്നിലുള്ളോരല്ലലെല്ലാം
ദഹിപ്പിക്കും ശിവൻ മുൻപെ– ന്നാടു പാമ്പേ!

2 ചന്തമുണ്ടെങ്കിലും പൂർവ്വകർമ്മ
ബന്ധത്താൽ വന്നിടും ദേഹദുഃഖം
ഈശ്വരനർഷിച്ചു നിർഭരനായ–
നശ്വരനായെന്നു– മാടു പാമ്പേ!

3 ഇല്ലാത്തതാശിച്ചും വന്നു ചേരി–
ല്ലുള്ളതടുക്കു മകററിയാലും
ഉള്ളപോലാട്ടേ എന്നിച്ഛയെന്യേ
ചുമ്മാതിരിക്കാം മെന്നാടു പാമ്പേ!

4 എന്നാണെ കേട്ടീടുകെൻ മനസ്സേ!
ഏതേനും ചെയ്തിനിയുള്ള കാലം
എൻ നാഥനായെന്നെ ക്കാത്തുപോരും
ധന്യനെ വാഴ്ത്താമെ– ന്നാടു പാമ്പേ!

5 ചാവുന്ന ദേഹത്തിൽ പററുമിമ്പം
കാനലിൽ നീരിന്നു തുല്യമെങ്കിൽ
എന്തേറതാമൊക്കെയും വിട്ടു തള്ളി–
ചുമ്മാതിരിക്കാമെ– ന്നാടു പാമ്പേ!

6 ഞാനേകനായു മനേക ദുഃഖം
ഒന്നൊന്നായെന്നിൽ വരുന്നുവല്ലോ
ഒന്നുമല്ലാത്തോൻ ഞാ– നെന്നിരുന്നാൽ
നന്നായി വാഴാമെ– ന്നാടു പാമ്പേ!

—o—

# 17. ഒരേ നിറം

1 ചന്തത്തെ ത്തേടാതിരുന്നിടേണം– സ്വയം
ചന്തമാണെന്നായിരുന്നിടേണം
മിഥ്യയാമി ദ്ദേഹത്തിങ്കലേ– തൻ
സത്യ സ്വരൂപത്തെ ക്കണ്ടിടേണം

2 കാഴ്ചയൊന്നില്ലെങ്കിലും കരത്തിൽ
കണ്ണാടി പോലെല്ലാം കണ്ടിടേണം
വീര്യം വിടാതൊന്നു തള്ളിടാനും
കൊള്ളാനുമില്ലെന്നു — മാടു പാമ്പേ!

3 ഉള്ളതെല്ലാം ഞാനാവേണാ മൊന്നും
അല്ലാത്തതും ഞാനെന്നായിടേണം
എന്നെ ഷിരിയാതിരിക്കെ, എന്നെ
ച്ചേർന്നോനെ ച്ചേർന്നെന്നു — മാടു പാമ്പേ!

4 കർത്താവായീടാതെ കർമ്മമെല്ലാം
ചെയ്തൊടുക്കുന്നവനായിടേണം
ചാകാതിരുന്നാലും ചത്തവൻ പോൽ
കർമ്മ മൊഴിഞ്ഞോനെ– — ന്നാടു പാമ്പേ!

5 ആകാ, നഴിയാനു മൊന്നുമെന്യേ– ആർക്കും
അന്യാനനന്യനു മായിടേണം
പൂട്ടിത്തുറക്കാത്തതായി– സത്യാ
സത്യങ്ങളറെന്നു– — മാടു പാമ്പേ!

6 അല്ലും പകലു മറഞ്ഞിടേണം– ജ്ഞാനി–
ജ്ഞാനങ്ങൾ രണ്ടു മൊഴിഞ്ഞിടേണം
ഉള്ളും പുറമെന്നു മായിടാതേ– ഒരേ
വെള്ളയായ്ത്തീർന്നെന്നു– — മാടു പാമ്പേ

—O—

# ടിപ്പണി

മുഖവുരയിൽ പ്രസ്താവിച്ചിട്ടുള്ള കാരണങ്ങളാൽ വാക്കുകളുടെയും പ്രയോഗങ്ങളുടെ ഭാവാർത്ഥങ്ങളെയും വിവക്ഷിതാർത്ഥങ്ങളേയുമേ ടിപ്പണിയിൽ ചേർത്തിട്ടുള്ളൂ.

പദ്യം

## 1 ശിവസ്തുതി

| | | |
|---|---|---|
| 1 | പാമ്പ് | കുണ്ഡലിനി ശക്തി, പരാശക്തി, (വിദ്യാസ്വരൂപിണിയായ മായ) |
| 2 | ശിവപാദം | ബ്രഹ്മ സ്വരൂപം |
| | ആദികാരണം | ജീവരാശികളിൽ അന്തർയ്യാമിയായി വർത്തിക്കുന്ന ബ്രഹ്മ ചൈതന്യ വസ്തു |
| | മന്നവൻ | സർവ്വശക്തൻ |
| 4 | എണ്ണ | എൾ+നെയ്യ്, എണ്ണെ, എണ്ണ എള്ളിന്റെ സത്തായ എണ്ണ എങ്ങനെ എൾ ചെടിയിലാകമാനം വ്യാപിച്ചിരിക്കുന്നു (എൾ ചെടിയുടെ എല്ലാ അംശങ്ങൾക്കും ആദികാരണം ഈ സത്തു തന്നെ) അതുപോലെ ഈ പ്രപഞ്ചം ഈശ്വര ഗുണമായ സ്നേഹത്തിന്റെ വൃത്തി രൂപമാണ്. ശാന്തിയിൽ ഈ വൃത്തിരൂപം നിവൃത്തി രൂപത്തിലൊടുങ്ങിയിരിക്കുന്നതിനാൽ "അതേ ശിവമായടങ്ങി" എന്നു പറഞ്ഞിരിക്കുന്നു. |
| 6 | ഭ്രമ മൊഴിഞ്ഞ് | പരോക്ഷജ്ഞാനം ലഭിച്ചാലും ഒഴിയാതെ നിൽക്കുന്ന മനസിന്റെ വിഭ്രമം അപരോക്ഷ ജ്ഞാനന പ്രാപ്തിയിൽ മാത്രം ഒഴിയുന്നതിനാൽ ഭ്രമമൊഴിഞ്ഞ മട്ടിൽ എന്നു പറഞ്ഞിരിക്കുന്നു. |
| 8 | ശൂന്യം | എന്നു പറയാമെന്നല്ലാതെ അത് വിഷയമായിത്തീരാൻ സാദ്ധ്യമല്ല. അഥവാ വിഷയമായിത്തീർന്നു എന്നാൽ ആ വാക്ക് |

(ശൂന്യം) നിരർത്ഥകമായി ഭവിക്കുന്നു. കാരണം ശൂന്യത്തെ ആരു കണ്ടോ ആ കണ്ടവൻ ഉണ്ടായിരുന്നിടത്തോളം കാലം ശൂന്യമെന്നു പറഞ്ഞത് എങ്ങനെ ശരിയാവും ? തോന്നിയ ശൂന്യത്തിൽ അവൻ നിറഞ്ഞിരിക്കുന്നു. ഇതു ജ്ഞാനം.

9 വെട്ടവെളി — ചിത്താകാശം – ഇതിനെ അജ്ഞതമൂലം ശൂന്യം എന്നു പറയുന്നു.

—o—

## 2 തത്ത്വമസി

1 എൻ ശ്രുതികളെ — മററു ശ്രുതികളെ (ശബ്ദങ്ങളെ) എല്ലാം വിട്ടിട്ട് സ്വന്തം ശ്രുതിയെ (സ്വന്തം ഹൃദയത്തിൽ നിന്നുമെഴുന്ന പ്രണവ ധ്വനിയെ) യും തുടർന്നു ഓർക്കുന്ന ശബ്ദങ്ങളെയും

2 സങ്കല്പനാട്ടു പോമേ ! — സങ്കല്പ ലോകത്തിൽ വ്യഷ്ടി സങ്കല്പങ്ങളൊന്നും സമഷ്ടി ബോധത്തെ സ്പർശിക്കാനൊക്കുന്നില്ലാത്തതിനാൽ അവ മരുഭൂമിയിൽ തോന്നിയ ജലം പോലെയാണ്.

3 ഓങ്കാര....നിന്ന — അഖണ്ഡബോധമായി നിന്ന

4 ഞാനെ....നായി — എന്റേത്–ഞാൻ ഉടമയായുള്ളത് എന്റേതുകളിലെല്ലാം ഞാനുണ്ടായിരിക്കും അങ്ങിനെ എന്റേതുകൾ വർദ്ധിക്കുന്തോറും 'ഞാൻ' കൃശനായിത്തീരുകയാണ്. അതുകൊണ്ട്- ദരിദ്രനായി' എന്നു പറഞ്ഞു.

5 — താൻ പരിപൂർണ്ണനാകണമെങ്കിൽ എന്റേതുകൾ ഇല്ലാതാകണം

6 കടയിൽ ചരക്കുകൾ – പ്രപഞ്ചത്തിലെ വിഷയാദികൾ
മടിയിൽ ചരക്കിനെ–വിഷയാദി പ്രപഞ്ചത്തിനാദി കാരണമായ ബ്രഹ്മ വസ്തുവിനെ തന്നിൽ തന്നെ.

7 ജീവാത്മാവിനു സ്വന്തം ആത്മ സ്വരൂപം നഷ്ടപ്പെട്ടിരിക്കുന്നതു വിസ്മൃതിമൂലമാണെങ്കിൽ അറിവിൽ കൂടിത്തന്നെ നിവൃത്തിമാർഗ്ഗം കാണാതെ കർമ്മം ഭക്തിയോഗ മാർഗ്ഗങ്ങളെ അവലംബിക്കുന്നതിന്റെ അനൗചിത്യത്തെ ചൂണ്ടിക്കാണിച്ച് തന്റെ നിത്യ നിവൃത്തി സ്വരൂപത്തെ തന്നിൽ തന്നെ കാട്ടിക്കൊടുക്കുന്നു.

8 കവലകൾ....ട്ടിയല്ല– അവിടവിടെ ആശ്രമങ്ങളും മഠങ്ങളും സ്ഥാപിച്ചു കാശിനുവേണ്ടി ഉപദേശങ്ങൾ കൊടുത്തും ജനങ്ങളെ പടം കാണിക്കുന്ന കപട സന്യാസിയല്ല.

9 കോശ....രുട്ടി– ആത്മാവിനെ ആവരണം ചെയ്തിരിക്കുന്ന പഞ്ച കോശങ്ങളെയും (അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം) നിവർത്തിച്ച്.

ബന്ധ....വേരറുത്ത്– കുടുംബ, ബന്ധങ്ങളെ ഓർത്തുള്ള അഭിമാനത്തെ ഉന്മൂലനം ചെയ്ത്.

10 തത്....തീർത്ത്– തത്ത്വമസി തുടങ്ങിയ വേദാന്തമഹാ വാക്യങ്ങളെ ലക്ഷണാർത്ഥങ്ങളിൽ കൂടി പറയുകയാൽ ജന്യമാകുന്ന ഭേദങ്ങളെ അറുത്തു മാററി.

തന്മയമായി– താനേ താൻ എന്നായി

11 അഞ്ചുമുഖങ്ങൾ– പഞ്ചേന്ദ്രിയങ്ങൾ

സത്യ....യുള്ള– അഞ്ചിന്ദ്രിയങ്ങളിൽ കൂടിയും ചെന്നു ചേരുന്ന അറിവിനും താവളം ഒരേ മനസ്സായതിനാൽ ഒരേ മുഖം എന്നു പറഞ്ഞു.

തുരിയം– തുരിയാവസ്ഥ. ഇതിൽ ജാഗ്രത്, സ്വപ്നാ സുഷുപ്തി ഭേദങ്ങളില്ല.

## 3. ദു:ഖനിവൃത്തി

1 മുമ്പല്ല, പിമ്പല്ല — എന്തിനും ആർക്കും മുമ്പിലോ പിറകിലേ അല്ല. എന്തിനും ആർക്കും സമൻ (സമത്വം യോഗമുച്യതെ) അഭേദം ബ്രഹ്മത്തിന്റെ ലക്ഷണമാണ്. താൻ ബ്രഹ്മ സ്വരൂപി യായി ഭവിച്ചാൽ എന്ന് സൂചന.

2 ഇണയെന്നു....ങ്കിൽ– താൻ അന്യമററ്, ഏകാന്തനായി താനേ താൻ എന്നു വന്നാൽ.

3 ബ്രഹ്മാണ്ഡ....അണുവായെങ്കിൽ.

അണ്ഡമണുവായെങ്കിലോ അണുവണ്ഡ മാ യെ ങ്കി ലോ പൂർണത്വം സിദ്ധിക്കു ന്നില്ല. അണ്ഡം, അണ്ഡത്വത്തെ നില നിർത്തിക്കൊണ്ടു തന്നെ അണുവായാൽ പൂർണ്ണത്വത്തിനു ഹാനിവരുന്നില്ല. അതു പോലെ അണു, അണുത്വത്തെ നിലനിർ ത്തിക്കൊണ്ടുതന്നെ അണ്ഡവുമായാലും പൂർണത്വത്തിനു ഹാനി സംഭവിക്കുന്നില്ല. ഏകസമയത്തുതന്നെ അണുവും അണ്ഡ വും ആയിരുന്നാൽ, അതായത് അണു– അണ്ഡ (ചെറുത്–വലുത്) ഭേദം ഇല്ലാ തെയായാൽ – ഏററക്കുറച്ചിലില്ലാതായാൽ എന്നർത്ഥം.

5 കൊണ്ടവർ– കൊള്ളേണ്ടതിനെ കൊണ്ടവർ. നശ്വരങ്ങളെ ലഭിക്കുന്നതു ലാഭമാവുകയില്ല. ഞാൻ അന ശ്വരനായിത്തീർന്നെങ്കിൽ എന്നർത്ഥം. കളിക്കുന്നതിൽ വൃത്തിയുണ്ടെങ്കിലുംകളി യിൽ വൃത്തിയില്ല. നിത്യനിവൃത്തി എനി ക്കനുഭവമായിവന്നെങ്കിൽ എന്നർത്ഥം.

6 ഞാനായി....യ്ക്കാരുമില്ലയെങ്കിൽ — ആത്മാവ് അനന്യനായിരിക്കവെ, തന്നെ സഹായിക്കാൻ മറെറാരാൾ ഉണ്ടെന്നു വ

ന്നാൽ താൻ ആ താൻെറ അനന്യത്വത്തിനും ആളിനും വിധേയനായിത്തീർന്നു തൻെറ നിരാലംബത്വത്തിനു ഹാനി ഏർപ്പെടും.

വേണ്ട....കിലോ- തനിക്കെന്തെങ്കിലും ഒന്ന് ആവശ്യമാണെന്നുവന്നാൽ താൻ ആ ആവശ്യത്തിൻെറ അടിമയായിപ്പോകുന്നു. സ്വാതന്ത്ര്യത്തിനു ഭംഗം വരുന്നു. "വേണ്ടൂതൽ വേണ്ടാമൈ" എന്നു തിരുക്കുറൾ.

7 ഇരുന്ന....വന്നാൽ- സൂര്യൻ നിന്ന നിലയിൽ നിന്നും വിട്ടുമാറാതെ ലോകമെങ്ങും സഞ്ചരിക്കുന്നതുപോലെ ഞാൻ സഞ്ചരിച്ചെങ്കിൽ, താൻ ഏററക്കുറച്ചിലില്ലാത്തവനായിത്തീർന്നെങ്കിൽ, സൂര്യനും ഞാൻ പ്രകാശമാണെന്നു വന്നെങ്കിൽ അതായത് സൂര്യപ്രകാശം എൻെറ പ്രകാശത്തിൻെറ പ്രതിഫലനം മാത്രമെന്നു വന്നെങ്കിൽ.

8 മിണ്ടാതെ-ന്നെങ്കിൽ- തനിക്കൊന്നും മിണ്ടാനില്ല എന്ന് മിണ്ടിക്കൊണ്ടിരുന്നതാണ് മൗനം. ഈ അർത്ഥത്തിൽ ഞാൻ വാചാലനായിത്തീർന്നെങ്കിൽ. താൻ സുഖമെന്നതൊഴിച്ച് മററൊന്നുമാകാതെ വന്നെങ്കിൽ

ഒരേ സമയത്തു തന്നെ താൻ എല്ലാമായവനായും ഒന്നുമല്ലാത്തവനായും ഇരുന്നെങ്കിൽ: താൻ എല്ലാമാണ്, അതേ സമയത്ത് ഒന്നുമല്ലാ എന്നും വന്നാൽ വ്യഷ്ടിബോധം ഒഴിയുകയും സമഷ്ടിബോധം സ്ഥിരപ്പെടുകയും ചെയ്യും.

9 കണ്ണെന്നി....വോനെങ്കിൽ-

ചൈതന്യം തന്നെ ബോധമായ് വന്നാൽ എല്ലാ ഇന്ദ്രിയ, കരണങ്ങളുടെയും ജോലി അവയെകൂടാതെ ബോധം കൊണ്ടു മാത്രം നിർവ്വഹിക്കപ്പെടാം.

തൊട്ടട്ടു....യെങ്കിൽ–ആകാശത്തെപ്പോലെ.

10 വിത്തെ....നെങ്കിൽ– നിഷ്കാമ കർമ്മിയായിരുന്നെങ്കിൽ.

വിളയാ....മെങ്കിൽ– നിരുപാധികാനന്ദം അനുഭവമായി വന്നെ ങ്കിൽ.

സത്യവും....കില്ലോ– സത്യം, മിഥ്യക്കും മിഥ്യ, സത്യത്തിനും കാരണമായിത്തീരുന്നതിനാൽ ഞാൻ ആ രണ്ടുമല്ലാത്തവനായി ത്തീർന്നെങ്കിൽ.

ത്വം, തത്, അസി– തത്ത്വമസി എന്ന വേദ മഹാവാക്യത്തിൽ തത് (അത്) ഏതാണെന്ന ചോദ്യത്തെ ജനി ഷിക്കുന്നു. അത് എന്ന് പറഞ്ഞ സ്ഥി തിക്ക് അത് ഏതാണെന്നറിയണം. പക്ഷേ അത് അപ്രത്യക്ഷമാണുതാനും. എന്നാൽ ത്വം (നീ) പ്രത്യക്ഷമാണ്. അപ്രത്യക്ഷത്തെ പ്രത്യക്ഷത്തോടുപമിക്കാമെന്നല്ലാതെ പ്ര ത്യക്ഷത്തെ അപ്രത്യക്ഷ (അജ്ഞാത)ത്തോ ടുപമിക്കുന്നത് യാതൊരു യുക്തിയു മില്ല. അതിനാൽ, 'തത്-ത്വം അസി' യെ 'ത്വം തത് അസി' എന്ന് തിരുത്തി, മേൽ പറഞ്ഞ കുറവിനെ പരിഹരിച്ചിരിക്കുന്നു.

—0—

## 4. പാമ്പിന്റെ മേന്മ

1 പത്തിയെ.....ച്ചാടു പാമ്പേ–മൂലാധാരത്തിൽ പാമ്പുറങ്ങിക്കിടക്കുന്നപോലെ സുഷുപ്തിയിലാണ്ടു കിടക്കുന്ന കുണ്ഡലിനിശക്തിയെ പ്രാണായാമാഭ്യാസത്തിലൂടെ തട്ടിയുണർത്തി ഊർദ്ധ്വമുഖമാക്കുമ്പോൾ ആ ശക്തിഷഡാധാരങ്ങളും കടന്ന് ഭ്രൂമധ്യസ്ഥിതമായ സഹസ്രാരത്തിലെത്തുന്നു. അപ്പോൾ അന്തഃകരണ സാധനങ്ങൾ നാലിൽ മനസ് ചിത്തം, അഹങ്കാരം എന്നീ മൂന്നും നിവൃത്തമാവുകയും ആത്മസ്പർശം നേരിയ മട്ടിലുള്ള ബുദ്ധി പാമ്പ് ഫണമുയർത്തിയാലെന്നപോലെ അഖണ്ഡാകാരമാവുകയും ചെയ്യുമ്പോൾ ചിദാകാശ ദർശനം ഉണ്ടാവുന്നു. 'അതിനാൽ പത്തിയെപ്പൊക്കിവച്ച്'' എന്നു പറഞ്ഞു.

4 മണ്ഡലം — ആകാശമണ്ഡലം

—O—

## 5 ഗുരുവന്ദനം

1 ആത്മാവിനു സൃഷ്ടിവശാൽ തടേറ്റുകളായിത്തീർന്ന ദേഹം, പ്രാണൻ, ജീവൻ എന്നിവയെ നിവൃത്തിക്കാൻ വേണ്ടി അവ മൂന്നിനെയും സദ്ഗുരുവിനു ഗുരുദക്ഷിണയായി അർപ്പിച്ചിട്ടു നമസ്കരിക്കുന്നു.

2 തത്ത്വങ്ങൾ മിഥ്യയാണെന്നു പറയുന്നു. കാരണം, ''താനങ്ങോട്ടറിഞ്ഞാലും തന്നെ യൊട്ടറിയാത്ത പ്രേതങ്ങളല്ലോ തത്ത്വജാലങ്ങൾ'' എന്ന് ഒഴിവില്ലൊടുക്കം. ഏകമായ ബ്രഹ്മ വസ്തുവിനെ 'തത്, ത്വം' എന്നു രണ്ടായി ഖണ്ഡിച്ചിരിക്കുന്നതിനാൽ തത്ത്വങ്ങൾ മിഥ്യയാണെന്ന് പറയപ്പെടുന്നു.

5 സംശയം പോയ്– തത് എന്ന പരമാത്മാവും ത്വം എന്ന ജീവാത്മാവും രണ്ടല്ല, എന്ന് സംശയ രഹിതമായറിഞ്ഞു.

8 വട്ടമിട്ടു– പ്രദക്ഷിണം ചെയ്തു.

10 സ്വസ്വരൂപം– തന്റെ സാക്ഷാൽ ആത്മസ്വരൂപം.

—o—

## 6 സിദ്ധന്മാരുടെ വൈഭവം

1 ദുഷ്ട വിഷം– അനാത്മാകാരം. അഷ്ടനാഗങ്ങളും ഇന്ദ്രലോകവുമെല്ലാം അനാത്മാകാരങ്ങളാണ്

5 ആകാശവും സങ്കല്പമാത്രമാണെന്നറിയുമ്പോൾ അവ ഒഴിയുന്നു. അതിനാൽ സങ്കല്പത്തിന്റെ മുമ്പിലെന്നു പറഞ്ഞു.

—o—

## 10. മമതയൊഴിവ്

5 "പററിടും പൊടിയെഷററത്തി വിടുമ–
ക്കാറെറന്ന പോൽ ജ്ഞാനിയും
പററാതെ വിഷയങ്ങൾ തൊട്ടു വിടുമേ
സംസാര മധ്യത്തിലും"
എന്ന് ഒഴിവിലൊടുക്കം.

കണ്ണിനു കണ്ണ്– മനസ്

മനസിനു കണ്ണ്– ആത്മാവ്. ആത്മാവിന്റെ മൂക്കിൽ കണ്ണാടി മനസും മനസിന്റെ മൂക്കിൽ കണ്ണാടി സ്ഥൂല ചക്ഷുസുമാണ്.

8 എന്നെ വിൽ-യല്ലോ ഞാൻ–ഒരു ജന്മമുണ്ടാകുന്നതു തന്നെ അജ്ഞാന കൃതമായ പൂർവ്വ കർമ്മ ഫല ത്താലാണെങ്കിൽ അജ്ഞാനത്തിൽ ജനി ച്ച് അജ്ഞാനത്തിൽ തന്നെ ഒടുങ്ങുന്നത് പുനർജ്ജന്മത്തിനു വീണ്ടും വഴി തെളി യിക്കുകയായിരിക്കും. സംസാര ദുഃഖത്തി നിടയാക്കുന്ന പുനർജ്ജന്മമൊഴിവാക്കാൻ ഇപ്പോൾ ലഭിച്ച ജന്മത്തെ പ്രയോജന പ്പെടുത്തണം. അതിനുവേണ്ടി മരിക്കാ തെ മരിക്കുകയാണ് വേണ്ടത്. അതാണ് മോചനം (മുക്തി) ഈ ജന്മത്തിൻെറ ഉദ്ദേശം തന്നെ പുനർജ്ജന്മത്തിൽ നി ന്നും ഉള്ള മോചനം നേടുകയാണ്. ഈ ജീവിത ലക്ഷ്യം ഞാൻ പ്രാപിച്ചവനായിരി ക്കുന്നു.

14 വാലടി....യാടു പാമ്പേ! – പാമ്പിൻെറ വാല് ശരീരത്തിൻെറ അവസാനമാണെങ്കിലും വാഴിയിലിരിക്കു മ്പോൾ വാൽ അതിനാരംഭമാണ്. ആരെ ങ്കിലും തൻെറ വാലിന്മേൽ പിടികൂടുമോ എന്ന ശ്രദ്ധ (ഭയം) പാമ്പിനെപ്പോഴുമു ണ്ട്. അങ്ങനെ പാമ്പു തൻെറ വാലിനെ എപ്പോഴുമോർമ്മിച്ചു കൊണ്ടിരിക്കുന്നതു പോലെ ഒരു മുമുക്ഷു തൻെറ ആദികാര ണത്തെ മറക്കാതിരിക്കുകയും ചെയ്യും.

15 ഈ ലോകത്ത് എന്തെല്ലാം സംഭവിച്ചാലും തൻെറ ആത്മാവിന് യാതൊരു ഹാനിയും സംഭവിക്കുകയില്ല.

16 ലൌകീക, വ്യവഹാര ജീവിതത്തിലും ചിദാകാശത്തിൽ നിത്യ സത്യമായ ആത്മസ്വരൂപത്തിൽ തന്നെ ഇരിക്കുക. നല്ല പാമ്പ് ഉത്തമ യോഗികളെപ്പോലെ പ്രാണവായുവിനെ മാത്രം ആഹാരമായി സ്വീകരിക്കുന്നു.

17 വക്രഗതി....മ്പുണ്ടാക്കി–പാമ്പിൻെറ വക്രത്വം തന്നെ അതിന് ഋജ്ജുത്വമായും തീരുന്നതുപോലെ ഒരു

മുമുക്ഷുവിനു അതിരില്ലായ്മ തന്നെ അതിരായി ഭവിക്കുന്നു.

ചിത്തേ....ഷിടിച്ചു നിന്ന്– വിസ്മൃതിമൂലം തനിക്കു നഷ്ടപ്പെട്ടിരിക്കുന്ന ആദികാരണ സ്വരൂപത്തെ (ആത്മാവിനെ) ക്രമേണ ഉദ്ധരിച്ചെടുക്കുക.

പഞ്ചേന്ദ്രിയമാർഗം– മരണത്തെ തരുകയാൽ അത് കാലനു തുല്യമാണ്. പഞ്ചേന്ദ്രിയനിഗ്രഹം അന്തകാന്തക പ്രാപ്തിയെത്തരുന്നു.

41 മരി....ലയുള്ളോർ– ദേഹബോധം വിട്ടുനീങ്ങിയവർ വരിഷ്ഠ പദവിക്കർഹരാണ്

തന്നെ....ച്ചറിയേണം സ്വന്തം ബ്രഹ്മസ്വരൂപത്തെ അറിയാതിരിക്കുന്നവർ ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും' ദേഹബോധം മരിച്ച നിലയും ആത്മബോധം അനശ്വര നിലയുമാണെന്ന് വിവേകികൾ തിരിച്ചറിയുന്നു.

—o—

## 11 നാലടി ഗാനങ്ങൾ

1 പ്രാണായാമത്തിൽ കൂടിയുള്ള രാജയോഗമാർഗത്തെപ്പററി പറയുന്നു. മൂലാധാരത്തിൽ പന്നഗാകാരത്തിൽ സുപ്തിയിലാണ്ടിരിക്കുന്ന കുണ്ഡലിനി ശക്തി, സുഷുമ്നാനാഡിമാർഗം ആദ്യത്തെ നാലു കോശങ്ങളെയും താണ്ടി അഞ്ചാമത്തെ ആനന്ദമയ കോശത്തിലെത്തി ജനിമൃതികളൊഴിഞ്ഞ തന്റെ നിത്യമുക്തത്വത്തെ ദർശിക്കുന്നു.

2 പഞ്ചേന്ദ്രിയങ്ങൾ മുഖേന ബാഹ്യമായി ലഭിക്കുന്ന ജ്ഞാനം പരസ്പര വിരുദ്ധങ്ങളായതിനാൽ അവയിൽ നിന്നും വിരമിച്ച് അന്തർമുഖത്വം സംഭവിച്ച് ആത്മമുഖനായി, അറിവേ വടിവാക്കിയിരിക്കേണ്ടതാണ്

3 വെളി....യുള്ളടക്കി– ചിദാകാശ സ്വരൂപിയായി.

4 ഉള്ളും....ട്ടേണം– അകം, പുറം, എന്ന ദ്വൈത ഭാവമില്ലെന്നറിയണം. അകമേത്, പുറമേത് എന്ന് നിഷ്കൃഷ്ടമായി ചിന്തിച്ചു നോക്കുമ്പോൾ അകം പുറഭേദം ആപേക്ഷികമാണെന്നും അതിനാൽ അത് അജ്ഞാനമാണെന്നും ബോധ്യമാവും.

5 ഉറങ്ങാതുറങ്ങുക– ഉറക്കം ആർക്കും സുഖമാണ്. സത്യം നോക്കിയാൽ ഉറക്കം സുഖമാവുന്നതല്ല, പ്രത്യുത, സുഖം ഉറക്കമാവുകയാണ്. പക്ഷെ യഥാർത്ഥ സുഖം ബോധാതീതമായിരിക്കുന്നതിനാൽ ദേഹമാണ് താനെന്ന ദേഹബോധത്തിൽ നിൽക്കുന്നവർക്ക് ആത്മാവിൻെറ ഗുണമായ സുഖം എത്തുപ്പെടാതെ പോവുകയാണ്. അവിദ്യ ആവരണമായി നിൽക്കുന്നതിനാൽ നിദ്രാസുഖം വെളിപ്പെടാതിരിക്കുന്നു. നിദ്രാസുഖത്തിൽനിന്നും നിദ്രയെ മാററിയാൽ അവശേഷിക്കുന്ന ആത്മ സുഖം എത്തുപെടും. നിദ്രയെ മാററാൻ താൻ ഉറങ്ങുകയാണെന്ന ബോധം ഉണ്ടായിരിക്കണം. ഈ ബോധം ആത്മബോധമാണ്. ഇപ്രകാരം ഉറങ്ങാതെ ഉറങ്ങുന്ന അവസ്ഥയെ തുരിയാവസ്ഥ എന്നു പറയുന്നു.

ത്വം തത് അസി– നീ അതായി (ബ്രഹ്മമായി) ഭവിക്കുന്നു

6 വൈരാ....ടയ്ക്കാം. വൈരാഗ്യം– വിരക്തി, വിരക്തിയിൽ ആശ ഒഴിയുന്നു. ആശയററ മനസ് ചലനമററ് നിശ്ചഞ്ചല സ്വരൂപത്തിലിരിക്കും. മായ നിശ്ചഞ്ചല സ്വരൂപത്തിലായാൽ അതു തന്നെ ആത്മാവായി ഭവിക്കുന്നു. കാരണം ആത്മാവിൻെറ വ്യത്തി രൂപത്തിൽ നിന്നുമാണ് മായ ജനിക്കുന്നത്

| | | |
|---|---|---|
| | വേദാന്തവെളി– | ബ്രഹ്മജ്ഞാനം |
| | കരണങ്ങൾ– | മനസ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ അന്തഃകരണ ധർമ്മങ്ങൾ |
| | ഇരകൊടുക്കാം– | കരണങ്ങളെ ആത്മജ്ഞാനത്തിന്റെ ആഹാരമാക്കിത്തീർക്കാം (നശിപ്പിക്കാം) |
| | ചാവു....മാകാം– | അന്തഃകരണം പ്രവർത്തിക്കുന്നതുകൊണ്ടാണ് ദേഹമുണ്ടെന്നു തോന്നുന്നത്. അന്തഃകരണമില്ലെങ്കിൽ ദേഹമേ ഇല്ല. ശേഷിക്കുന്നത് ചിത്തിന്റെ ഒരേ പ്രകാശം. അതിനാൽ ജ്യോതിസ്വരൂപമാകാം എന്നു പറഞ്ഞു. |
| 7 | അശ്വത്തിന്മേലേറി– | ഇന്ദ്രിയങ്ങളെ വശപ്പെടുത്തിയവനായി നിന്നുകൊണ്ട് |
| | സാധനനാലും– | സാധനാ ചതുഷ്ടയം (വിവേകം, വൈരാഗ്യം, ശമാദിഷട്കം, മുമുക്ഷുത്വം |
| 8 | ശക്തി....താണ്ടി– | വിദ്യാ സ്വരൂപിണിയായ മായയുടെ അനുഗ്രഹമുണ്ടായിരുന്നാലും ജ്ഞാനത്തിന്റെ അഭാവം മൂലം സാധകൻ ശൂന്യത്തിൽ പെട്ടുപോകുന്നു. ഇവിടെ ഗുരുകടാക്ഷത്താൽ താൻ തന്നെ അറിഞ്ഞ്, തന്റെ സാന്നിധ്യത്തെ ഉണർന്ന് ശൂന്യത്തെ നിവർത്തിച്ച് നിത്യാനന്ദ പ്രാപ്തനായി ഭവിക്കുന്നു. |
| 9 | വീഥിയിൽ– | ബഹിർമുഖത്വത്തിൽ |
| | മലബന്ധ-ചെയ്ത്– | ആഹാരത്തിന്റെ ശക്തിയാൽ മാത്രം നിലനിൽക്കുന്ന ഈ നശ്വര ദേഹത്തെ. അതായത് ദേഹാഭിമാനത്തെ ഇല്ലാതാക്കി |
| | ജ്ഞാനഭൂമികൾ-താണ്ടി നിന്നാൽ– | ശുഭേച്ഛ, വിചാരണ തനുമാനസി, സത്വാപത്തി, അസംസക്തി |

പദാർത്ഥ ഭാവന തുര്യഗാ എന്നീ അഞ്ചു ജ്ഞാന ഭൂമികൾ. അഞ്ചിനേയും കടന്നു നിന്നാൽ

10 ഗുരുവാ....കണ്ട്– സശരീരനായ ഈശ്വരനെ ഗുരുവെന്നു പറയുന്നു.

പ്രാപ്യത്തെ– ലക്ഷ്യത്തെ

11 ചുമ്മാതിരുന്ന്– താൻ ഒരിക്കലും തന്റെ നിത്യസത്യ ബ്രഹ്മ സ്വരൂപത്തിൽ നിന്നും വിട്ടുമാറിയിട്ടില്ലാത്തതിനാൽ സാക്ഷാത്കാരത്തിനു വേണ്ടി, താൻ യാതൊന്നും ചെയ്യേണ്ടിയില്ല എന്നറിഞ്ഞ്, അതിനാൽ ചുമ്മാതിരുന്ന്.

12 ഒന്നുമല്ലാത്തതിനോട്– ബ്രഹ്മ വസ്തുവിനോട്

ആദിബ്രഹ്മാക്കൾ– സൃഷ്ടിക്കാരംഭമിടുന്ന പഞ്ചഭൂതങ്ങൾ

13 ഉൗശിദ്വാരം– ബ്രഹ്മരന്ധ്രം (ശുദ്ധ ബോധം)

മനമൊത്ത വേളയിൽ– മനസ് നിവർത്തിക്കപ്പെടുമ്പോൾ

മനമുററ വേളയിൽ– മനസ് ആത്മാവിൽ വിലയിക്കുമ്പോൾ

മിണ്ടി....ങ്ങിടാം– മൗനിയായിത്തീരാം

14 അശുദ്ധമാം ജനനം– അവിദ്യാമായയിലാണ് ജനനമരണങ്ങൾ ഉള്ളത്. അതിനാൽ അശുദ്ധം എന്നു പറഞ്ഞു.

15 സൂത്രക്കുടം– സങ്കല്പമാകുന്ന അന്തഃകരണം

ചുഴിമുന– സുഷുമ്ന-ബ്രഹ്മരന്ധ്രം

അവനം– രക്ഷ (മുക്തി)

—o—

## 12. ശിവബോധം

| | | |
|---|---|---|
| 1 | കുടം– | അന്തഃകരണം |
| | അടപ്പില്ലാ കുടം– | ഭേദിക്കപ്പെട്ട അന്തഃകരണം<br>"ഭിദ്യതേ ഹൃദയ ഗ്രന്ഥി (അന്തഃകരണം)<br>ഛിദ്യന്തേ സർവ്വ സംശയഃ |
| | കാലം കഴിയവെ– | പ്രാരബ്ധ കർമ്മം ഒടുങ്ങുമ്പോൾ |
| | തപ്പിടുവോം– | രക്ഷപ്രാപിക്കാം (മോചനം നേടാം) |
| 2 | മുമ്മലം– | മൂന്നു ഭ്രഷ്ടുകൾ-അഹങ്കാരം, കർമ്മം,മായ |
| | ചൊല്ലററ മന്ത്രം– | ജപിക്കാത്ത, അജപാമന്ത്രം (നമഃശിവയ) |
| 3 | ത്വം തത്– | നീ, അവൻ (ജീവാത്മാ-പരമാത്മം) ഭേദം |

4 ബ്രഹ്മ ജ്ഞാനം എന്നത് ബ്രഹ്മ സ്വരൂപം തന്നെ. സർവ്വത്തിനും ആധാരം.

—o—

## 13. തത്ത്വമസി ഖണ്ഡനവും ശിവബോധവും

1 താൻ ദേഹമാണ് എന്ന അജ്ഞാനം അനാത്മാകാരവും താൻ ആത്മസ്വരൂപിയാണെന്ന വിജ്ഞാനം ആത്മാകാരവുമാണ്.

വെളി– പ്രകാശം

2 ഈ ലോകത്ത് ഇല്ലാത്തത് എന്നു പറയാൻ ഒന്നുമില്ല. അഥവാ ഇല്ലാത്ത ഒന്നിനെ സങ്കല്പിക്കുന്ന പക്ഷം അതിനെ മായയെന്നു പറയാം. അങ്ങനെ ഇല്ലാത്ത ഒന്നിനെ ഒഴിവാക്കാൻ ചെയ്യുന്ന ശ്രമം ദുഃഖത്തിനു ഹേതുവാകുന്നതിൽ അതിശയിക്കാനില്ല. മായയുണ്ടെങ്കിൽ തന്നെ അതു തനിക്കന്യമാവാനിടയില്ലാ എന്നുറച്ച് സസന്തോഷം മിണ്ടാതിരിക്കുന്നത് ഉത്തമപക്ഷം.

പിടയ്ക്കാതെ– (ഇല്ലാത്ത മായയെ) പുതുതായി സൃഷ്ടിച്ചിട്ട് പിന്നതിനെ ഒഴിവാക്കാൻ യത്നിക്കുന്ന സ്വയം കൃതാനർത്ഥത്തിനിരയാകാതെ.

3 ബോധത്തെ....യുണർന്നു വെന്നാടു പാമ്പേ!

ജാഗ്രദാവസ്ഥയിൽ ബോധം വൃത്തിരൂപത്തിലും സുഷുപ്തിയിൽ നിവൃത്തിരൂപത്തിലും നില്ക്കുന്നു. ഈ നിവൃത്തിയിൽ ആത്മാനന്ദമുണ്ട്. പക്ഷെ അവിദ്യാവരണം മൂലമുള്ള അജ്ഞത കൊണ്ട് അതിനെ അറിയുകയില്ലെന്നേയുള്ളൂ. ഉണർന്നാൽ ബോധത്തിന്റെ നിവൃത്തിരൂപം മാറി വൃത്തിയിൽ പെട്ടുപോകുന്നതിനാൽ ആത്മാനന്ദം വളരെ വിദൂരത്തിലായിപ്പോകുന്നു. അതിനാൽ ഉണരാതെ തന്നെ നിദ്രാസുഖത്തെ (ആത്മാനന്ദത്തെ) നാം കാണണം. ഈ അവസ്ഥയെ തുരിയാവസ്ഥ എന്നുപറയും. മായയുടെ ആവരണ പ്രതിബന്ധം ഒഴിഞ്ഞു നില്ക്കുന്ന വ്യത്യാസത്തെ തിരിച്ചറിയാവുന്നതാണ്. ഈ വ്യത്യാസവും ബ്രഹ്മം തന്നെയാണ്.

5 അത് ഇതാവുമെങ്കിൽ (പരമാത്മാവും ജീവാത്മാവാകുമെങ്കിൽ) ഇത് അതുമാവും (ജീവാത്മാവ് പരമാത്മാവുമാകും) ഈ അവസ്ഥയിൽ ജീവാത്മ, പരമാത്മ ഭേദം മാറുന്നു.

6 ത്വം പദം....ജ്ഞാനം–തന്നിൽ നിന്നും താൻ എന്ന തോന്നലിനെ മാററിയാൽ ത്വം എന്ന പദത്തെപ്പോലെ വെറും ജ്ഞാനം മാത്രമായിരിക്കും. ഒരു വസ്തുവായിരിക്കാൻ ഇടയില്ല 'ത്വം' തത്' എന്ന വികല്പം ഒഴിയുന്നു.

7 തത്പദ–മെന്നറിയൂ.... തത് പദത്തിൽ നിന്നും അതിനെപ്പററിയുള്ള ബോധ ചലനത്തെ ഒഴിച്ചാൽ അവശേഷിക്കുന്നതു നിശ്ചഞ്ചലബോധം മാത്രം. ശുദ്ധബോധം. ഇതിൽ നിന്നും ഒന്നും ഒഴിക്കാനില്ല.

8 അസി പദത്തിൽ — തത്, ത്വം (ബ്രഹ്മം, താൻ) എന്ന ഭേദം ഒഴിയുന്നു. താൻ (ബ്രഹ്മ വസ്തു) താനായിത്തീർന്ന് നിത്യനാവുന്നു.

9 ആദി....വാക്യം– തത്ത്വമസി എന്ന വേദ മഹാവാക്യം

10 അറിവേ സ്വസ്വരൂപമായി (ശുദ്ധാദ്വൈതിയായി)ത്തീർന്നാൽ പിന്നീട് പിരിവില്ല. (ഗുരുശിഷ്യ ഭേദം ഒഴിയുന്നു) അതിനാൽ ഗുരുദക്ഷിണ വേണ്ടിവരുന്നില്ല. ഈ അന്തിമാനുഭവത്തെ ഒഴിവിലൊടുക്കം എന്ന വിശ്വമഹാ സാക്ഷാൽക്കാര ഗ്രന്ഥമായ ഒഴിവിലൊടുക്കത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

അന്യം നിന്നതുപോലെ നിൽക്കുമവിടെ
ക്കാണാതെ ശങ്കിച്ചു നീ
എന്നെത്തേടരുതേ, നിമഗ്ന ഹിമ, മാ–
ഴിക്കുള്ളുപോൽ മായു നീ''

—o—

## 14. കാൽചിലമ്പ്

1 ബോധം എന്നൊന്നുള്ളതിനാലാണ് നമുക്കനുഭവമായ സർവ്വവുമുള്ളത്. ബോധം ഇല്ലെങ്കിൽ ഒന്നുമേ ഇല്ല. അതിനാൽ എല്ലാത്തിനും ആദിയും അന്തവുമായി ''നില്പതൊരേ ബോധം'' എന്നുപറഞ്ഞു.

2 ബോധം സുഷുമ്നാ നാഡിയെ മാത്രമാശ്രയിച്ചിരിക്കുന്നതിനാൽ 'ഏകാന്തമേതാൻ' എന്നുപറഞ്ഞു.

11 'ആടുന്ന....തേടേണ്ടതില്ല'– താൻ തന്നിൽ തന്നെ ഇരുന്നാൽ പിന്നീട് ഈശ്വരനെ അന്വേഷിക്കേണ്ടതായി വരുന്നില്ല. ഈശ്വരനെന്ന സങ്കല്പത്തിൽ കൂടി അന്വേഷിക്കപ്പെട്ടു വന്ന ഈശ്വരൻ സങ്കല്പമല്ലെന്നും താൻ തന്നെയാണെന്നും അപരോക്ഷമായറിയുന്നു.

—o—

## 15. ശരീര ശോച്യത

1 അല്ലലെല്ലാം - തൻേറതുകൾ എന്ന എല്ലാ സുഖ ദുഃഖങ്ങളും

2 ദേഹം ഉണ്ടാകുന്നതു കർമ്മം മൂലം. ആളിനു നിഴലെന്നപോലെ കർമ്മത്തിനു നിഴലായി കർമ്മഫലമുണ്ട്. കർമ്മഫലം അനുഭവിക്കുന്നതും കർമ്മം തന്നെയാണ്. അങ്ങനെ കർമ്മവും കർമ്മഫലവും പരസ്പര പൂരകങ്ങളായി, മൂർത്തിമത്തായി നിന്ന് ജീവരാശികളുടെ ഉദയത്തെ വാസ്തവികമാക്കിത്തീർക്കുന്നു. ഈ ഒടുങ്ങാക്കർമ്മത്തിൻെറ നിവൃത്തിക്ക് പോംവഴി സുഖദുഃഖങ്ങളെ കർമ്മഫലങ്ങളാണെന്നു കരുതാതെയിരിക്കുകയും സുഖദുഃഖങ്ങളിൽ നിഷ്പക്ഷമതിയായിട്ടിരിക്കുകയുമാണ്. സുഖദുഃഖങ്ങൾക്കു 'ബാലികേറാമല'യായ ഈശ്വര സാന്നിദ്ധ്യം പ്രാപിച്ചിരിക്കാനുപദേശിക്കുന്നു.

3 ഇല്ലാത്തത്‌ - തനിക്കുള്ളതല്ലാത്തത് - തനിക്ക് ലഭ്യമാകണമെന്നില്ലാത്തത്

ഉള്ളത്‌ - തനിക്കുള്ളതെന്നുള്ളത് - തനിക്ക് ലഭ്യമായേതീരൂ എന്നുള്ളത്.

4 ഏതേനും - കർത്തൃത്വമില്ലാത്ത എരന്തങ്കിലും (കർമ്മം) - കർത്തൃത്വ ബോധമില്ലാത്ത എന്തെങ്കിലും (എങ്ങനെയോ അങ്ങനെ എന്നമട്ടിൽ)

6 ഒന്നുമല്ലാത്തോനായ് - ആർക്കും താനൊരു വിഷയമല്ലെന്നവനായി.

—o—

## 16. അതീതം

1 വേദം....ത്തീരുന്നതില്ല– തെററററ അറിവിനെ പഠിക്കുകയും അതിൻെറ പ്രകാശത്തെ നാടെങ്ങും പ്രസംഗിച്ചു പരത്തിക്കൊണ്ടിരുന്നാലും താൻ ആ അറിവായിത്തീരുന്നില്ല. അതിനാൽ അദ്വൈതത്തെ തുറക്കാതെ പോവുന്നു.

2 മനനം ചെയ്ത് ഭേദങ്ങളെ എല്ലാം മാററിയാൽ തന്നെയും താൻ അഭേദൻ എന്ന തോന്നലുള്ളിടത്തോളം കാലം താൻ സാക്ഷാൽ അഭേദനാവുന്നില്ല.

3 അതിരററാരാഗമം– ഉല്പത്തി ചരിത്രമില്ലാത്തവയെയും സീമയില്ലാത്തവയെയും ആഗമങ്ങളെന്നു പറയുന്നു.

4 ചിത്ഘനം– ചിത്തിൻെറ വിലാസം (പ്രകാശം)

ലോകത്തെ....തീതത്തെക്കാണില്ല= ചിത്തിൻെറ വിലാസമായ വിഷയാദികളെ അകററി ചെയ്തിട്ട് താനേ നിത്യസത്യമായ ചിത്തെന്ന് സാക്ഷാൽക്കരിച്ച് നിർവ്വിഷയനായിത്തീരുന്നില്ല.

—o—

## 17 ഒരേ നിറം

1 ചന്തത്തെ....ടേണം– ഇല്ലാത്ത ചന്തത്തെ ഉണ്ടാക്കാൻ ശ്രമിക്കേണ്ടാ.

താനേചന്ത....ടേണം– കൃത്രിമ സൗന്ദര്യം ഉണ്ടാക്കാൻ ശ്രമിക്കാതിരിക്കുന്നതാണ് തനിക്കഴക്.

ദേഹമി....ണേണം– ഇപ്പോൾ തനിക്ക് കൈവശമുള്ള നശ്വരമായ ദേഹം അഴിഞ്ഞ് പോകുന്നതിന് മുമ്പ് തന്നെ അരൂപവും അനശ്വരവുമായ സ്വന്തം ആത്മ സ്വരൂപത്തെ കണ്ടെത്തേണ്ടതാണ്. "മിഥ്യയാം ദേഹം നശിച്ചുപോം മുമ്പേ തൻ സത്യസ്വരൂപത്തെ ക്കാണെടാ" (ഗുണം കുടിമസ്താൻ)

എങ്ങുമു....മാടു പാമ്പേ! – താൻ യഥാർത്ഥത്തിൽ ആത്മസ്വരൂപിയാണെന്നും ആത്മ സ്വരൂപം സർവ്വവ്യാപകമാണെന്നും അറിയുക.

2 കാഴ്ച....വേണം– ഈ രൂപ പ്രപഞ്ചം അഴിവുള്ളതാണെന്നറിഞ്ഞ് അതുള്ളപ്പോഴും അതിന്റെ നിർവ്വിഷയത്വത്തെ കണ്ടുകൊണ്ടിരിക്കേണ്ടതാണ്.

വീര്യം വിടാതെ.... തന്റെ ആത്മീയ ശക്തിയെ അവഗണിക്കാതെ

ഒന്നും തള്ളു....യില്ലെന്നും– ഒന്നിനെയും തള്ളരുത്, കൊള്ളരുത്–തള്ളാനും കൊള്ളാനും ഈ ലോകത്തെന്തുണ്ട്? എന്ന് ചിന്തിക്കുക.

3 എന്നെപ്പി....ക്ക– താൻ ഇപ്പോൾ സശരീരിയായിരുന്നാലും അശരീരിയായ തന്റെ ആത്മസ്വരൂപത്തെ മറന്നുകളയാതെ

തന്നെച്ചേർ....ചേർന്നെന്നു– ദേഹത്തെ സ്പർശിച്ചു നിൽക്കുന്ന ആത്മാവോടു ചേർന്നുവെന്ന്

4 ചത്തപോൽ....വേണം= ഇന്നത്തെ ദേഹം നാളത്തെ പിണമാണ്. ഈ പിണമാണ് ഇന്ന് കർമ്മകാണ്ഡത്തിൽ കഴിയുന്നതും. ഈ അവസ്ഥയിൽ

ദേഹം നശിച്ചുപോകുന്നതിന് മുൻപ് തന്റെ സാക്ഷാൽ ആത്മസ്വരൂപത്തെ സാക്ഷാൽക്കരിക്കുന്നവൻ ദേഹം അഴിഞ്ഞാലും നിത്യനായിരിക്കും

5 പൂട്ടാത്ത....തുറക്കാതെ– അവിദ്യാമായയുടെ വൃത്തി രൂപങ്ങളായ ആവരണ, വിക്ഷേപങ്ങൾ രണ്ടും കൂടാതെ. മായ, തന്റെ ചലന (വിക്ഷേപ) രൂപത്തിൽ കൂടിയും ലയന (ആവരണ) രൂപത്തിൽ കൂടിയും ആത്മാവിനെ മറച്ച് നിൽക്കുകയാണ്.

6 ഉള്ളും....തീർന്നെന്നു– അകം പുറങ്ങൾ, ആപേക്ഷിക ജ്ഞാനത്തിന്റെ ഭേദകല്പനകളാണ്. വെള്ള എന്നത് ഒരേ നിറത്തെയും അഭേദത്തെയും ഒരേ പ്രകാശത്തെയും സൂചിപ്പിക്കുന്നു. **(Absolute state)**

—O—

# തിരുവല്ലം കൃതികൾ

| ക്രമ നമ്പർ | ഗ്രന്ഥ നാമം | വിഷയം | റിമാർക്ക് |
|---|---|---|---|
| 1 | Staff of Creation | - സൃഷ്ടിരഹസ്യം | - ഇംഗ്ലീഷ് |
| 2 | Face to Face with the Supreme | - ആത്മസാക്ഷാൽക്കാര ജ്ഞാനം | - ഇംഗ്ലീഷ് |
| 3 | കൈരളീ വിഹാരം | - സാഹിത്യപരം | - ഖണ്ഡകാവ്യം |
| 4 | ഗോപാലഗീത | - ഭക്തി | - ,, |
| 5 | ശരറാന്തൽ | - മഹദ്വചനങ്ങൾ | - ഗദ്യം |

## പരിഭാഷകൾ പ്രാചീന തമിഴിൽ നിന്നും

| ക്രമ നമ്പർ | ഗ്രന്ഥ നാമം | വിഷയം | റിമാർക്ക് |
|---|---|---|---|
| 6 | തിരുക്കുറൾ | - തിരുവള്ളുവർ | - മഹാകാവ്യം |
| 7 | ഒഴിവിലൊടുക്കം | - കണ്ണുടയവള്ളലാർ | - ,, |
| 8 | കൈവല്യ നവനീതം | - താണ്ഡവരായർ | - ,, |
| 9 | നാലടിയാർ | - 400 ജൈജ്ഞനസന്യാസികൾ | - ഖണ്ഡകാവ്യം |
| 10 | തായുമാനവർ ഗീതാവലി | - തായുമാനവർ | - മഹാകാവ്യം |
| 11 | ജ്ഞാനക്കടൽ | - ദ്രാവിഡസിദ്ധന്മാർ | - ഗാനസമുച്ചയം |
| 12 | തിരുമന്ത്രം മൂവായിരം | - തിരുമൂലർ മഹർഷി | - മഹാകാവ്യം |
| 13 | തിരുവാചകം | - മാണിക്യ വാചകർ | - ,, |
| 14 | പാടുതുറ | - തത്ത്വരായർ | - ,, |
| 15 | സുബ്രഹ്മണ്യ ഭാരതി | - സുബ്രഹ്മണ്യഭാരതി | - ഖണ്ഡകാവ്യം |
| 16 | കുണ്ഡലിനിപ്പാട്ടുകൾ | - പാമ്പാട്ടിസിദ്ധന്മാർ | - ,, |

## സംസ്കൃതത്തിൽ നിന്നും

| ക്രമ നമ്പർ | ഗ്രന്ഥ നാമം | വിഷയം | റിമാർക്ക് |
|---|---|---|---|
| 17 | സമ്പൂർണശാകുന്തളം | - കാളിദാസൻ | - നാടകം |
| 18 | കുമാരസംഭവം | - ,, | - മഹാകാവ്യം |
| 19 | വിവേക ചൂഡാമണി | - ശ്രീശങ്കരാചാര്യർ | - മഹാകാവ്യം |
| 20 | ഭഗവദ്ഗീത | - വേദവ്യാസൻ | - മഹാകാവ്യം |

## ഇംഗ്ലീഷിൽ നിന്നും

| ക്രമ നമ്പർ | ഗ്രന്ഥ നാമം | വിഷയം | റിമാർക്ക് |
|---|---|---|---|
| 21 | ഭഗവാൻ രമണമഹർഷി സംസാരിക്കുന്നു | - ഭഗവാൻ രമണമഹർഷി | - ചോദ്യോത്തരങ്ങൾ |
| 22 | Do Vol. II | - | ,, |

**ലോകഗുരു,** സാധുഗോപാല സ്വാമികളുടെ അരുൾമൊഴികളായ "ബ്രഹ്മത്തോടു മുഖാമുഖം" (FACE to FACE with the SUPREME) എന്ന ഇംഗ്ലീഷ് കൃതിയിൽ നിന്നും:—

1. ഗോചരങ്ങൾ, ഗോചരങ്ങളായിരിക്കവെ, അഗോചരങ്ങളുമാകുന്നു. ഗോചരങ്ങൾ എത്രത്തോളം വ്യാപ്തിയിൽ ഗോചരങ്ങളായിരിക്കുന്നുവോ അത്രത്തോളം തന്നെ വ്യാപ്തിയിൽ അഗോചരങ്ങളുമായിരിക്കുന്നു. അഗോചരങ്ങളെ അഗോചരങ്ങളാക്കുന്നതും ഗോചരങ്ങൾ തന്നെയാണ്.

2. സൂര്യനെ മറയ്ക്കുന്ന കാർമേഘം സൂര്യനാൽ തന്നെ പ്രകാശിക്കുന്നതുപോലെ ബ്രഹ്മത്തെ മറയ്ക്കുന്ന ഈ വിഷയ പ്രപഞ്ചം ബ്രഹ്മത്താൽ തന്നെ പ്രകാശിക്കുന്നു.

3. ഈ ലോകം ഉരുണ്ടിരിക്കുന്നുവോ പരന്നിരിക്കുന്നുവോ എന്ന് ഒരു ശാസ്ത്രജ്ഞനോ മററാരെങ്കിലുമോ പറയട്ടെ!

4. ഒരുതരിമണ്ണിൽ ഒതുങ്ങി നില്ക്കാത്ത ലോകമില്ല, ഒരുകണം ജലത്തിൽ ഒതുങ്ങി നിൽക്കാത്ത സമുദ്രമില്ല, ഒരുനിമിഷത്തിൽ ഒതുങ്ങി നില്ക്കാത്ത നിത്യത്വമില്ല, ഒരു വ്യഷ്ടിജീവനിൽ ഒതുങ്ങി നിൽക്കാത്ത ഈശ്വരനുമില്ല.

5. കണ്ണാടി പ്രതിഫലനങ്ങളെ വഹിച്ചു നിൽക്കുന്നതുപോലെ ബോധം ഈ വിഷയ പ്രപഞ്ചത്തെയും വഹിച്ചു നിൽക്കുന്നു. ശൂന്യതയിൽ അന്തഃകരണ ധർമ്മങ്ങൾ വിഷയങ്ങളായി പ്രതിഫലിച്ചു കാണപ്പെടുന്നതാണീലോകം. മററ് ഒരു വിശദീകരണവും ഈ ലോകത്തെ ഇതിൽ കൂടുതലായി വിശദീകരിക്കുന്നില്ല.

---

N.B:- പുസ്തകം തിരു: അദ്വൈതാശ്രമത്തിലും, വർക്കല-ശിവഗിരിയിലും N. B. S. ലും കിട്ടും.